

ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in

ഓം

ശ്രീഗണേശായനമഃ

# ശ്രീരമണതിരുവായ്മൊഴി ലേഖാവലി

രചയിത്രി:—

ശ്രീമതി സൂരീനാംഗമ്മ.

(തജ്ജമാവകാശി കെ. കെ. മാധവിഅമ്മ)

ഓം

ശ്രീഗണേശായനമഃ

# "ശ്രീരമണതിരുവായ്മൊഴി, ലേഖാവലി"

രചയിത്രി:—
ശ്രീമതി സൂരിനാഗമ്മ.
(തർജ്ജമാവകാശി കെ. കെ. മാധവിഅമ്മ)

## സദ്ഗുരുവന്ദനം.

"അന്തശ്ശ്ചബഹിർവ്വിധൂതതിമിരം ജ്യോതിർമ്മയം ശാശ്വതം
സ്ഥാനം പ്രാപ്യവിരാജതെ വിനിമതാമജ്ഞാനമുന്മൂലയൻ।
പശ്യൻ വിശ്വമപീതമുല്ലസതിയോവിശ്വസ്യപാരെപര
തസ്മൈ ശ്രീരമണായലോകഗുരവേ ശോകസ്യ ഹന്ത്രേനമഃ"

(ശ്രീരമണസ്തോത്രാവലിയിൽനിന്ന്)

ശ്രീഅരുണാചലം,
21—11—'45.

### (1) പിതാവിനെ പുത്രൻ വണങ്ങുന്നു.

മീനിഞ്ഞാന്നു പൌർണ്ണമിദിവസം ഇവിടെ കാർത്തികദീപോത്സവം ആഘോഷപൂർവ്വമായ്ക്കഴിഞ്ഞു. ഇന്നലെ കാലത്തെ ശ്രീ അരുണാചലേശ്വരൻ ഗിരിപ്രദക്ഷിണാർത്ഥം പരിവാരസമേതം, ഭേരീമൃദംഗാദികളോടുകൂടി പുറപ്പെട്ടു രമണാശ്രമത്തെ സമീപിച്ചപ്പോൾ, ചിന്നസ്വാമി (സർവ്വാധികാരി) ഭക്തവൃന്ദസഹിതം ഫലപുഷ്പാദികളാൽ ശ്രീഅരുണാചലേശ്വരനെ ആരാധിച്ചു.

തൽസമയം ശ്രീഭഗവാൻ ഗോശാലാഭാഗത്തായി പോയ്ക്കൊണ്ടിരിക്കെ, ആ മഹൽവൈഭവം കണ്ടു, അടുത്തുള്ള ഒരു തിണ്ണമേൽ ഇരുന്നു. അരുണാചലേശ്വരനെ ആരാധിച്ച കപ്പൂരാദിപ്രസാദം ഭക്തന്മാർ ഭഗവാൻെറ സന്നിധിയിൽ കൊണ്ടുവന്നു. ശ്രീഭഗവാൻ, ആ പ്രസാദമെടുത്തു ശിരസ്സിൽ ധരിച്ചുകൊണ്ടു് "അപ്പകുട പിള്ള അടക്കം" (പിതാവിനെ പുത്രൻ വണങ്ങുന്നു) എന്നു പതുക്കെ പറഞ്ഞു.

ആ വാക്കു പറയുമ്പോഠം, ഭക്തിപാരവശ്യംകൊണ്ടു് ഭഗവാൻെറ കണ്ണും രുദ്ധമായി. ആ സമയം ഭഗവാൻെറ മുഖവിലാസം കണ്ടാൽ "ഭക്തിപൂണ്ണതയാണ് ജ്ഞാനം" എന്ന മഹൽവാക്യം ദൃഢീകരിക്കുന്നു. ഭഗവാൻ ശിവപുത്രനായ "സ്കന്ദാംശസംഭൂതരാ"ണെന്ന 'ഗണപതിമുനി'വചനം ദൃഢപ്പെടുത്തുന്നു.

ശരീരധാരികളെല്ലാം ഈശ്വരസന്താനങ്ങളാണെങ്കിലും, മഹാജ്ഞാനികളായാലും ഈശ്വരനെ വണങ്ങുമെന്നു ബോധിപ്പിക്കുന്നതായി സ്ഫുരിക്കുന്നു. മഹാത്മാക്കളുടെ വാണി എത്ര അത്ഥവത്താണെന്നു പറയുവാൻ സാദ്ധ്യമല്ല. ഇവിടെ നടക്കുന്ന പ്രഭാഷണം കുറിച്ചെടുക്കേണമെന്നു സഹോദരൻ പറയുന്നു. ഈ രമണീയവാണി എങ്ങിനെ എഴുതുവാനാണ്? എന്തൊന്നായിട്ടു വിസ്തരിക്കും? ഗ്രഹിക്കുവാൻ കഴിവുള്ള മേധാസമ്പന്നരുണ്ടെങ്കിൽ വാക്കു മാത്രമാണോ! നോട്ടം, നില്പ്, നടത്തം, കിടത്തം, ഉച്ഛ്വാസനിച്ഛ്വാസങ്ങഠം എന്നുവേണ്ട സവ്വവും അത്ഥഗർഭമായുള്ളവയാണ്. സോദരാ! എനിക്കതൊക്കെ ഗ്രഹി

ക്കാനുള്ള സാമത്ഥ്യമുണ്ടോ? ഭഗവാനിൽ ഭാരമേൽപിച്ചു "അണ്ണാൻ തന്നാലാക" എന്നതുപോലെ ലേഖനം തുടരുന്നു.

എന്ന്, സോമശേഖരനമ്മ.

22—11—'45.

(2) അഹംസ്ഫുരണ.

ഹൃഷീകേശാനന്ദനെന്ന ഒരു ബംഗാളി കാഷായാംബരധാരി ഇന്നലെ ഇവിടെ വന്നിരുന്നു. ഇന്നു കാലത്തെ എട്ടുമണിമുതൽ പതിനൊന്നുമണിവരെ ഭഗവാൻ അദ്ദേഹവുമായി അദ്ധ്യാത്മപ്രഭാഷണം ചെയ്തുകൊണ്ടിരുന്നു. അമൃതമയമായ വാണി തടസ്ഥമില്ലാത്ത ഗംഗാപ്രവാഹം പോലെയായിരുന്നു. ആ മഹാപ്രവാഹത്തെ വണ്ണിക്കുക സാദ്ധ്യമല്ല. ആവാച്യാമൃതം ഭക്തി എന്ന കരതലത്താൽ എടുത്തു തൃപ്തിവരുവോളം പാനംചെയ്യുതന്നെ വേണം. കടലാസിൽ കുറിച്ചെടുക്കുവാൻ സാധ്യമാകുമൊ?

ഭഗവാനു ചെറുപ്പത്തിൽ മധുരയിൽവെച്ചു മരണാനുഭവത്തിൽ ഉണ്ടായ അനുഭവത്തെകുറിച്ചു പറയുമ്പോൾ ആ മൂത്തിയേ കാണ്മാനായിട്ടുണ്ടു ഈരണ്ടു കണ്ണുകളും, ആ അമൃതവാക്യശ്രവണത്തിനു ഈരണ്ടു കണ്ണങ്ങളും പോരാതെവന്നു. കേൾക്കുന്നവരുടെ യോഗ്യതയനുസരിച്ചു കേൾപ്പിക്കുന്നവക്കു ഉത്സാഹം വദ്ധിക്കുക സഹജമാണല്ലോ. ഹൃഷീകേശാനന്ദരുടെ പ്രശ്നത്തിനു ഭഗവാന്റെ പ്രത്യുത്തരം വിപുലമായി എഴുതേണ്ടതായിരുന്നു. സ്ത്രീകൾ ഇരിക്കുന്ന സ്ഥലം കുറെ ദൂരെയാകയാൽ എല്ലാം എനിക്കു വിസ്തരിച്ചു കേൾക്കാൻ സാധിച്ചില്ല. ചിലതു

മാത്രം ഗ്രഹിച്ചു. അതായതു "മരണാനുഭൂതിയിൽ സക ലേന്ദ്രിയസംചലനം നിന്നുവെങ്കിലും "അഹംസ്ഫുരണ തനക്കതാനായ്'''. തന്നിൽ പ്രകാശിച്ചപ്പോഠം അതാണു് "ഞാൻ" അല്ലാതെ ഈ ജഡശരീരം ഞാനല്ല എന്നുതോ ന്നി. ഈ സ്വസ്ഥരണ ഒരിക്കലും നശിക്കാത്തതും, ഏതി നേയും സ്പർശിക്കാത്തതും താനായ് പ്രകാശിക്കുന്നതുമാകുന്നു. ഈ ശരീരം ദഹിപ്പിച്ചാലും ആ സ്വസ്ഥരണ നശിക്കയില്ല. അതുകൊണ്ട് അതാണു 'ഞാൻ' എന്നു് സ്പഷ്ടമായ് അന്നു തന്നെ അറിഞ്ഞു.

ഇങ്ങിനെ പലതും പറഞ്ഞുവെങ്കിലും എനിക്കൊ ന്നും വിസ്തരിച്ചു കേഠക്കാൻ സാധിച്ചില്ല. ഇതിനു മുമ്പും ഇത്തരം സംഭാഷണങ്ങളെത്രയൊ നടന്നിരുന്നു. എത്ര എത്ര മാണിക്യങ്ങളും രത്നങ്ങളും നാം വിട്ടുകളഞ്ഞു എന്നു ഇപ്പോഠം ആലോചിക്കുകയാണ്. എത്ര നാളായി സഹോ ദരൻ എഴുതുവാൻ പറയുന്നു. ശ്രദ്ധ വെക്കാതിരുന്ന എ ൻെറ ഉദാസീനതക്കു മാപ്പു തന്നാലും........

25—11—45.

(3) സ്കന്ദാശ്രമഗമനം.

സ്കന്ദാശ്രമത്തിൽ വിരുന്നുസൽക്കാരത്തിനു ഭഗ വാൻ ഭക്തജനസമേതം പുറപ്പെട്ടുവാൻ നിശ്ചയിച്ച സ മുഹൂർത്തം നാളെയാകുന്നു. അതിനാൽ ഇന്നു സോദരസോ ദരീമണികഠം പ്രയാണസന്നാഹകോലാഹലത്തിലാണ്. ഭഗവാൻ മാത്രം ഒരു വികല്പവുമില്ലാതെ ഗാംഭീരതയിലി രിക്കുന്നു. എല്ലാവരും പുറപ്പെട്ടുപോകുമ്പോഠം പുറപ്പെട ണം. വേണ്ടെങ്കിൽ വേണ്ട. ഭഗവാനെന്തുവേണം? കാശൊ

കെട്ടുകളൊ ശേഖരിക്കേണ്ടതെ? കമണ്ഡലം, വടി, കൗപീനം, ഭൈരവ്വൽ ഇത്ര മാത്രമാണ് ഭഗവാന്റെ ഉപകരണങ്ങൾ. വിചാരിച്ച ക്ഷണത്തിൽ തയ്യാറാകാം. "കൌപീനവന്തഃഖലു ഭാഗ്യവന്തഃ" എന്നു ശങ്കരാചാര്യർ വർണ്ണിച്ചതു ഇത്തരം മഹാനുഭാവന്മാരെയാണു. ഈ ആശ്രമം, ഈ കാര്യക്രമം, ഈ ഭക്തന്മാർ, ഈ കോലാഹലം എല്ലാം പരന്മാക്കുവേണ്ടി മാത്രമായ് നടക്കുന്നു എന്നല്ലാതെ ഭഗവാനെന്തുവേണം! കരുണാമയനായതുകൊണ്ട് നമുക്കുവേണ്ടി ബന്ധം നടിച്ചു ഇരിക്കുന്നെന്നല്ലാതെ മറ്റെന്തൊന്നാണ്! ഇല്ലെങ്കിൽ സങ്കല്പമാത്രത്തിൽ സപ്തസമുദ്രങ്ങൾ കടന്നു സ്വേച്ഛയിൽ പോകയില്ലയൊ? ഈ വിധം ഇരിക്കുന്നതു നമ്മുടെ ഭാഗ്യം സഹോദരാ!

25—11—45.

(4) യോഗസാമ്രാജ്യമഹോത്സവം.

ഇന്നു ഉഷഃകാലവേദപാരായണം കേൾക്കാൻ ഞാൻ ചെന്നപ്പോൾ ആശ്രമത്തിൽ കോലാഹലമായിരുന്നു. പാകശാലയിൽ പലവിധ സംഭാരങ്ങൾ നിറഞ്ഞുകിടക്കുന്നു. പുളിഹോര, ദദ്ധ്യോദനം, ശക്കരപൊങ്ങൽ, ഉപ്പുപൊങ്ങൽ, വട, പൂരികൂട്ട് എന്തൊക്കയോ സാധനങ്ങൾ പാത്രത്തിൽ നിറച്ച് മലയിലേക്ക് കയററിച്ചെല്ലുകയായിരുന്നു. ചിന്നസ്വാമി രാത്രി മുഴവൻ ഉറങ്ങിയിട്ടില്ല. സകല ശ്രമങ്ങളും അദ്ദേഹത്തിന്റേതാണ്.

പണ്ട് ശ്രീകൃഷ്ണഭഗവാൻ ഗോപാലന്മാർ ചെയ്തുവന്നിരുന്ന ഇന്ദ്രയാഗം മുടക്കി ഗോവദ്ധനപവ്വതത്തിനു പൂജാനിവേദ്യങ്ങളപ്പിക്കവാൻ നിയോഗിച്ചിരുന്നപോൽ!

ഈ മലയിലേക്ക് കയററിച്ചെല്ലുന്ന കൊട്ടകഠ കണ്ടാൽ 'ശ്രീരമണഭഗവാൻ' കാൎത്തികമാസത്തിൽ വനസമാരാധനക്ക് ചെയ്യുന്ന നെല്ലിക്കാപൂജയ്ക്കു പകരമായി അരുണാചലമലയ്ക്കു നിവേദ്യം കഴിക്കുകയാണെന്നു തോന്നി.

വേദപാരായണം, സ്നാനപാനം മുതലായവ നിവ്വഹിച്ചശേഷം, 'ശിവനന്ദി'പോലെ നടന്നുചെന്ന രംഗസ്വാമിയുടെകൂടെ, ഉദയാൎക്കകിരണങ്ങളും വഴികാണിച്ചുകൊണ്ട്, ഭഗവാൻ സ്വഗൃഹത്തിലെന്നപോലെ സ്കന്ധാശ്രമത്തിലെക്കുചെന്നു. ശ്രീഭഗവാനെ പിൻതുടന്നു ഭക്തജനങ്ങളും സ്കന്ധാശ്രമത്തിലെത്തിച്ചേന്നു. ഭഗവാൻെറ സഹോദരിയായ 'അലുമേലമ്മ'യും ഞാനും കുറച്ചു കഴിഞ്ഞാണ് ചെന്നത്. ഞങ്ങഠ ചെന്നപ്പോഴേക്കും ഭഗവാൻ ഭക്തജനപരിവേഷ്ടിതരായി ആശ്രമത്തിൻമുന്നിൽ വൃക്ഷച്ചുവട്ടിൽ സുഖവാസനസ്ഥനായിരുന്നിരുന്നു. ഹാ! ഋഷ്യാശ്രമമെന്നത് ഇതല്ലയോ? എന്നു തോന്നി. ഹരിവംശത്തിൽ വിവരിച്ച ബദരീകാശ്രമത്തിലെ സംയമേശ്വരരുടെ സന്ധ്യാൎഘ്യജലബിന്ദുജാലങ്ങളും, ഋഷികുമാരരുടെ സാമഗാനാലാപങ്ങളും ഇന്ന് പ്രത്യക്ഷഗോചരമല്ലെങ്കിലും, സ്കന്ധാശ്രമപരിസരത്തിലെ പവ്വതങ്ങളിലെ നീരുറവുകഠ സന്ധ്യാൎഘ്യജലബിന്ദുക്കളായും, കലകലാരാവം ചെയ്യുന്ന പക്ഷികളുടെ കൂജനം, സാമഗാനമായും തോന്നുകയാണ്. എന്തൊരത്ഭുതപൂവ്വമായ കാഴ്ച! ധാരാളം സന്യാസികഠക്കും, സാധുക്കഠക്കും പുറമെ പുതുശ്ശേരിയിൽനിന്നും, മദ്രാസിൽനിന്നും, വില്ലുപുരത്തിൽനിന്നും, മററു പലയിടങ്ങളിൽനിന്നും വക്കീൽമാർ, ഡാക്ടർമാർ, ഇഞ്ചിനീയർമാർ, ചിത്രലേഖകർ, ഫോട്ടോഗ്രാഫർമാർ, പത്രലേഖകർ, കവികഠ, പാട്ടുകാർ ഇങ്ങിനെ ആരെര

ക്കയോ വന്നിരിക്കുന്നു. ചെറുപ്പം, വലുപ്പം, സ്ത്രീപുരുഷൻ, ഉയന്നവൻ, താഴ്ന്നവൻ എന്നൊന്നും വ്യത്യാസമില്ലാതെ എല്ലാവരും ഭഗവാനിൽ ദൃഷ്ടിയുറപ്പിച്ചുംകൊണ്ട് നിലത്തു ഇരുപ്പ് ഉറപ്പിച്ചിരിക്കയാണ്.

വിവിധധാതു സമ്മിശ്രമായ അരുണാചലം, രത്നസിംഹാസനമായും ആകാശവീഥിയെ ആവരണം ചെയ്ത മേഘം ശ്വേതച്ഛത്രമായും, പടന്നുനില്ക്കുന്ന ബഹുശാഖാസമന്വിത വൃക്ഷസമുദായം, വെൺചാമരങ്ങളായും ഉള്ളതുകാരണം, ആ യോഗിവയ്യൻ ചക്രവത്തിപ്പോലെ ശോഭിച്ചു. സൂര്യദേവൻ, പ്രകാശതരംഗങ്ങളെകൊണ്ടു ശ്രീഭഗവാനെ തടവികൊണ്ടിരുന്നു.

സഹോദരാ! ആ ദൃശ്യം എന്താണെന്നാണെഴുതേണ്ടത്? ആ മഹാത്മാവിൻെറ പ്രശാന്തഗംഭീരമായ തെളിഞ്ഞനോട്ടവും, അത്ഭുതകാന്തിയും സവ്വ ദിക്കുകളേയും ആവരണം ചെയ്തിരിക്കുന്നു. ആ മന്ദഹാസം ശരച്ചന്ദ്രികപോലെ വിലസി. ആ വാക്കു അമൃതവഷം പൊഴിച്ചു. അങ്ങിനെ മതിമറന്നു അചലാകാരമായി അല്പസമയം ഇരുന്നു.

ഫോട്ടോഗ്രാഫർ അവരുടെ പ്രവൃത്തി നിവ്വഹിച്ചു. ഒമ്പതു മണിക്കുശേഷം യഥോചിതം, മഹാരാജാ ബ്ദ്വാർ പോലെ തപാൽ പരിശോധന മുതലായ കാര്യക്രമങ്ങൾ കീഴെ ആശ്രമത്തിൽ നടക്കുന്നതുപോലെ നടന്നു. പിന്നീടു കാർമേഘങ്ങളും കാററും അധികരിക്കയാൽ, ഒരു ധവളകമ്പളിവസ്ത്രംകൊണ്ടു ഭഗവാനെ പുതപ്പിച്ചു. മുഖം മാത്രം കാണിച്ചുകൊണ്ട് ശരീരം മൂടി ഭഗവാനിരുന്നപ്പോൾ, അഴകമ്മയുടെ (ഭഗവാൻെറ മാതാവിൻെറ)

അപരരൂപമായി തോന്നി. ശ്രീഭഗവാൻെറ സഹോദരി അലുമേലമ്മയും ഞാനും അതിനെപ്പററി സംസാരിച്ചു.

അല്പം കഴിഞ്ഞപ്പോൾ, "ഗുരോസ്തുമൌനം വ്യാഖ്യാനം" എന്നപോലെ ഭഗവാൻ 'മൌന'ബോധന ചെയ്തു. ഭക്ഷണാനന്തരം വിശ്രാന്തിക്കായി ജനസമൂഹത്തിൽനിന്ന് 'സോഹം' ഉൾവശത്തേക്ക് മാററി പത്തു നിമിഷം ജനങ്ങൾ മാറിനിന്നുവെങ്കിലും ക്രമേണ എല്ലാവരും ഭഗവാനെ സമീപിച്ചു.

ഭഗവാൻെറ അമ്മവന്ന വൃത്താന്തം, സ്കന്ദാശ്രമ നിർമ്മാണം, ജലവസതി, ഭക്ഷണസാധനങ്ങൾ വന്നുചേന്ന വിവരം, കരങ്ങന്മാരുടെ രാജ്യം, മയിൽകളുടെ നൃത്തം, സർപ്പങ്ങളുടെയും പുലികളുടെയും ഐക്യം ഇത്യാദി തൻെറ ഗിരിജീവിതം വിനോദകഥകളായ് ശ്രീഭഗവാൻ അരുൾ ചെയ്യുമ്പോൾ, ഭക്തജനങ്ങൾ കർണ്ണാമൃതമായ് കേട്ടാനന്ദിച്ചു. ശ്രീഭഗവാൻെറ പാദങ്ങൾക്കു മുമ്പ് ഞങ്ങൾ സ്ത്രീകൾ ഇരുന്നിരിക്കുന്നു. ആ പ്രഭാഷണസമയത്തിൽ നവാഗതനായ നാഗനാര്യകവി "ഭഗവാൻെറ ദൃഷ്ടിയിൽപ്പെട്ടു. "എപ്പോൾ വന്നു? എന്നയാളോടു ചോദിച്ചു, എന്നെ നോക്കി; "അതൊ അവര് വന്നിരിക്കുന്നു" എന്നു പറഞ്ഞു, ഉടനെ എന്തൊ ഓർമ്മതിയിൽ വന്നു, തേജസ്സഹിതമായ ദൃഷ്ടി ഈ ഭാഗത്തിൽ പ്രസരിപ്പിച്ചു. "അതാ, അവിടെയാണ് അമ്മ നിര്യാണമായതു. ആ പുറഭാഗം അമ്മയെ ഇരുത്തിയപ്പോൾ അമ്മയുടെ മുഖത്തിൽ മരണ ചിഹ്നം കണ്ടിരുന്നില്ല. സമാധിസ്ഥയെപോലെ ദിവ്യ തേജസ്സു നൃത്തമാടുന്നുണ്ടായിരുന്നു. അവിടെ നിങ്ങൾ ഇരുന്ന സ്ഥലത്തായിരുന്നു" എന്നു മഹാത്മാവിൻെറ വാ

ണ്ണി വേണമനാരംപോലെ എൻെറ കണ്ണുങ്ങളിൽ മുഴങ്ങി. കാണ്മാൻ കഴിയുന്ന സ്ഥലത്തിരുന്ന കേറക്കാനുള്ള വാത്ത കേട്ടു. ഇന്ന എന്തൊരു സുദിനമാണ്?

കപിലൻ ദേവഹൂതിക്ക് തത്വോപദേശംചെയ്തു ഉദ്ധരിച്ചു. ധ്രുവൻ സുനീതിയെ മോക്ഷപഥത്തിലെത്തിച്ചു. ശ്രീരമണൻ മാതൃദേവതക്ക അക്ഷയമോ, ക്ഷസാമ്രാജ്യം കൊടുത്തതുക്കൂടാതെ ഗൌരവ ചിഹ്നമായി മാതൃസമാധിമീതെ "മാതൃഭൂതേശ്വര"ലിംഗം പ്രതിഷ്ഠിച്ചു ഇഹത്തിൽ അമ്മയുടെ കീത്തിയെ സുസ്ഥിരമായി വെച്ചിരിക്കുന്നു.

അമ്മയുടെ വാത്ത ഭഗവാനരുളിയപ്പോറം എനിക്ക ആനന്ദമുളവായി കണ്ണിൽ സന്തോഷാശ്രുക്കറംനിറഞ്ഞു. "അമ്മയുടെ വാത്ത മകളോടു പറഞ്ഞു എന്നതുപോലെ എൻെറ പിതാവിന്നു എന്തൊരു ദയയാണ്? മഹാത്മാക്കറം എപ്പോഴും സ്ത്രീകളെ ആദരിക്കും. അവരുടെ ദൃഷ്ടിക്ക് 'സ്ത്രീ' മാതൃസ്വരൂപിണിയും പ്രേമമയിയുമാണ്. പ്രകൃതിയില്ലെങ്കിൽ സൃഷ്ടിയില്ലല്ലൊ.

അമ്മ വരുന്നതിന്നുമുമ്പു ആശ്രമത്തിൽ പാചകവൃത്തിയില്ലത്രെ അമ്മ വന്നതിൽപിന്നെ ഭക്തന്മാക്ക മൃഷ്ടാന്നഭോജനം കൊടുത്തു. അമ്മ സ്ഥാപിച്ച അഗ്നിഹോത്രം ഇന്നും ആശ്രമത്തിൽ പചനകാര്യം നിവ്വഹിച്ചു ആയിരക്കണക്കിൽ ഭക്തന്മാരുടെ കുക്ഷി നിറക്കുന്നു.

പൂജ്യമാതാവിൻെറ പടം സ്കന്ദാശ്രമത്തിൽ കാണുമൊ എന്നു ചുററപാടും നോക്കി. കാണാതായപ്പോറം അല്പം വിഷമിച്ചു. "സ്ത്രീജാതിക്ക മഹത്വമുണ്ടാക്കിയ മാ

ത്താവെ! ഞങ്ങൾ ധന്യവതികളാണ് എന്നു മനസ്സിൽ വിചാരിച്ചു നമസ്കരിച്ചു. ഇതിന്നിടയിൽ പലഹാരങ്ങൾ വന്നു. അതൊക്കെ ഭക്ഷിച്ചു നാലുമണി കഴിഞ്ഞപ്പോൾ എല്ലാവരും പുറപ്പെട്ടു. അനുചരസമേതം അരുണകിരണം അപരഗിരിചേരുന്ന സമയത്തിൽ, അരുണഗിരി സിംഹപീഠാവതരണംചെയ്തു സാവധാനത്തിൽ ഭഗവാൻ ആശ്രമത്തിൽവന്നുചേൎന്നു. യഥാപ്രകാരം വേദപാരായണാദികാൎയ്യങ്ങൾ നിൎവ്വഹിച്ചു.

28—11—'45.

(5) 'ആത്മസ്വരൂപന്റെ സേവ ആത്മസേവ'

കഴിഞ്ഞ സപ്തംബർ-ഒക്ടോബർമാസത്തിൽ ഭഗവാന്നു കാലിന്നു വേദനകാരണം തൈലം തടവുകയാണ് സേവകന്മാർ. അരമണിക്കൂർ വീതം ഓരോരുത്തർ ചെയ്തുകൊണ്ടിരുന്നു. ഭഗവാന്നു വിരാമമില്ലാത്ത ശുശ്രൂഷയായ്ത്തീൎന്നു അത്. സേവകന്മാർസഹിതം വരുവിൻ പോകുവിൻ എന്ന ഉപചാരവാക്കുകൾ ഉപയോഗിക്കുന്ന ശ്രീഭഗവാന്നു ഈ പ്രവൃത്തി സഹിക്കാതെയായി. ആരോടും 'അരുത്' എന്നു പറയുന്ന സ്വഭാവം ഭഗവാനില്ല. അതുകൊണ്ട് "നിങ്ങൾ അല്പം നിറുത്തുവിൻ. ഞാനും ഈ കാലു അല്പം തടവട്ടെ എനിക്കുമാത്രം ആ പുണ്യം അല്പം വേണ്ടയൊ?" എന്നുപറഞ്ഞു അവരുടെ കയ്യ് നീക്കം ചെയ്തു താൻതന്നെ തടവാൻതുടങ്ങി. എനിക്ക് വളരെ ആശ്ചൎയ്യം തോന്നിയതുമല്ലാതെ ഏതു തരമെങ്കിലും തൊട്ടു പാദത്തിൽ നമസ്കരിക്കേണമെന്ന ആഗ്രഹം ഉണ്ടായിരുന്നതു ഭഗവദ്വാക്യം കേട്ട മാത്രയിൽ നശിച്ചുപോ

യി. ഭഗവാൻെറ വാൎത്തചിത്രമായ്ത്തോന്നി. "ആ പു ണ്യം അല്പം ഭഗവാനും വേണമത്രെ' അല്പമെങ്കിലും സൂക്ഷ്മതയുള്ളവൎക്ക ഇതിലധികം ഉപദേശമെന്തുണ്ട്?

ആ ദിവസംതന്നെ ഒരു പെൻഷ്യൻജഡ്ജ് "സ്വാമി! എനിക്കും ഗുരുപാദസേവയിൽ ഭാഗം തരണം"എന്നു പറഞ്ഞു. "ഓ! ഹോ! ശരി; ശരി; ആത്മാവാണു ഗുരു" എന്നരുളി ഭഗവാൻ. ആത്മസേവ ചെയ്തുകൊണ്ടിരു ന്നാൽ ഗുരുസേവ ചെയ്ത ഫലമാണ്. എഴുപതുവയസ്സു കഴിഞ്ഞ നിങ്ങളാണൊ എനിക്ക് സേവ ചെയ്യേണ്ടത്? മതി, മതി, എനിക്കെങ്കിലും ആത്മസേവ ചെയ്യുവിൻ! മിണ്ടാതെ വെറുതെയിരുന്നാൽ മതി." എന്നു പറഞ്ഞു ഭഗവാൻ.

ശരിക്കാലോചിച്ചാൽ ഇതിനെക്കാറം വലിയ ഉപ ദേശമെന്തുണ്ട്? മിണ്ടാതെ വെറുതെയിരുന്നാൽ മതി യത്രെ. അങ്ങിനെയിരിക്കുക ഭഗവാനു സഹജമായിരി ക്കാം, നമുക്ക് സാദ്ധ്യമാണൊ? എത്ര പണിപ്പെട്ടാലും ആ സ്ഥിതി വരുന്നില്ലല്ലൊ. ശ്രീഭഗവാനെ ആധാരമായി വസിക്കയല്ലാതെ ചെയ്യേണ്ടതെന്താണുള്ളത്?

29—11—'45

(6) "സമത്വം യോഗമുച്യതെ,"

ഒരു വൎഷത്തിന്നുമുമ്പായിരിക്കണം രാമചന്ദ്രറാവു (ആയുൎവ്വേദവൈദ്യൻ) ഭഗവാനു ദേഹാരോഗ്യത്തിന്നുള്ള മരുന്നുണ്ടാക്കുവാൻ സാധനങ്ങളുടെ കുറിപ്പു ഭഗവാനെ കാണിച്ചു. ഭഗവാൻ ആദരവോടെ വാങ്ങി വായിച്ചു, ബുദ്ധിമാനായ ബാലനെപ്പോലെ മരുന്നുകളുടെ ഗുണഗ

ണാദികൾ വൎണ്ണിച്ചു "ആൎക്കാണയ്യാ! ഈ മരുന്നു"? എന്നു ചോദിച്ചു. "ഭഗവാനുതന്നെ" "ശരി; ശരി; കാശെവിടുന്നുണ്ടാകും? ആരോടു ചോദിക്കാനാണു" എന്നു മന്ദഹാസവദനരായ് പറഞ്ഞു. "ഇതൊക്കെയും ആരുടെതാണ് ഭഗവാൻ" എന്നൊരാൾ ചോദിച്ചപ്പോൾ, "ഓഹോ! ശരി; എനിക്കെന്തുണ്ട്? കാലണ വേണമെങ്കിൽ സൎവ്വാധികാരിയോടു ചോദിക്കണം. ആര് ചോദിക്കും? മണി അടിക്കുമ്പോൾ ചെന്നാൽ ഒരുപിടി ചോറുതരും എല്ലാവരോടുംചേൎന്നു അതു തിന്നിട്ടുവരും. താമസിച്ചുപോയാൽ ഭക്ഷണമില്ല, എന്നു പറഞ്ഞാലോ എന്ന ഭയത്തിൽ ആ വിളമ്പലിൽ അവസാനത്തെ മുമ്പനാണ് ഞാൻ" എന്നരുളി ഭഗവാൻ.

ആ വൈദ്യൻ വിറയ്ക്കുന്ന തൊഴുകയ്യോടെ "സ്വാമീ! വെറുതെ സാധനങ്ങളുടെ പേര് കാണിച്ചു എന്നെയുള്ളു. എല്ലാം ഞാൻ തെയ്യാറാക്കും" എന്നു പറഞ്ഞപ്പോൾ, "ശരിതന്നെ അയ്യാ! നിങ്ങൾതന്നെ ഉണ്ടാക്കും ഇതെനിക്കു നല്ലതാണെങ്കിൽ ഇവിടെയുള്ളവൎക്കെല്ലാം നല്ലതല്ലെ. എനിക്ക് തന്നതുപോലെ എല്ലാവൎക്കും കൊടുക്കുമൊ? എന്ന് ചോദിച്ചു ഭഗവാൻ. "ഞങ്ങൾക്കൊക്കെ എന്തിനാണു ബാബു! എന്നു മററുള്ള ഭക്തന്മാർ പറഞ്ഞപ്പോൾ" നടന്നു പ്രവൃത്തി എടുക്കുന്നവൎക്കു ബലംവേണ്ടാ എങ്കിൽ തിന്നു വെറുതെയിരിക്കുന്ന എനിക്ക് മാത്രം വേണമൊ? മതി, മതി പോകുവിൻ. എന്നരുളി ഭഗവാൻ.

ഡാക്ടർ ശ്രീനിവാസറാവു ഒരു തവണ "ബലകരമായ ഇഗ്ലീഷുമരുന്നുകൾ ഉണ്ട് ഭഗവാൻ അതു കഴിച്ചാൽ നന്നു" എന്നു പറഞ്ഞു. "അതെ നല്ലതുതന്നെ നിങ്ങളൊക്കെ ധനവാന്മാരാണ്; ഏതു വേണമെങ്കിലും കഴിക്കാം.

ഞാനൊ, ഭിക്ഷക്കാരൻ. അത്തരം വിലപിടിച്ച മരുന്നുകഠം എനിക്കെങ്ങിനെ വരും?" "ഭഗവാൻ ഒന്നും വേണ്ടെന്നു വെക്കുന്നതല്ലാതെ കഴിക്കുമെങ്കിൽ തന്നിയെ വന്നു വീഴുകയില്ലെ? പോകട്ടെ മരുന്നല്ലെങ്കിൽ ആഹാരപദാൎത്ഥമെങ്കിലും ബലകരമായതു കഴിച്ചുകൂടെ? അരവിന്ദഘോഷിനെ നോക്കു! പാലും പഴങ്ങളും ബദാം മുതലായവകഠം തിന്നു ബലവാനായിരിക്കുന്നു. അദ്ദേഹത്തിൻെറ ഭോജനം പ്രത്യേകമാണു്" എന്നു ഡാക്ടർ പറഞ്ഞു. "അതെ, അദ്ദേഹത്തിന്നു ലക്ഷം ഉണ്ടു്. എനിക്കെന്തുണ്ടു്? ദരിദ്രനാരായണൻ ഞാനൊരുത്തനാണൊ? എൻെറതു വലിയ സംസാരം, എല്ലാവൎക്കും പഴങ്ങളും പാലും ബദാവും എങ്ങിനെ വരും?"

"പ്രത്യേകത" എന്നതു ശ്രീഭഗവാനു തീരെ പാടുള്ളതല്ല. ആരെങ്കിലും തീൻപദാൎത്ഥം കൊണ്ടുവന്നാൽ എല്ലാവൎക്കും കൊടുത്തു തനിക്കു കിട്ടിയില്ലെങ്കിൽ സംതൃപ്തിയോടെയിരിക്കുമെന്നല്ലാതെ, ഭഗവാനു കൊടുത്തു മറവുള്ളവൎക്കു കൊടുക്കാതിരുന്നാൽ തന്നെ അപമാനിച്ചതുപോലെയിരിക്കുമെന്നു ശ്രീഭഗവാൻ എത്രയോ തവണ പറഞ്ഞിട്ടുണ്ടു്. വഴിയിൽ നടക്കുമ്പോഠം എതിരിൽ വരുന്നവർ അകന്നുനില്ക്കുന്നതു കൂടി സഹിക്കാതെ താൻതന്നെ നീങ്ങി അവൎക്കു വഴിവിട്ടു താൻ നടക്കയല്ലാതെ ഒരടി മുന്നിൽ വെക്കുന്നതിൽ ഭഗവാൻ ഡമ്മതിക്കയില്ല ആ സമത്വത്തിൽ, ആ, ത്യാഗത്തിൽ സഹസ്രാംശമെങ്കിലും അഭ്യസിച്ചു ശീലിച്ചാൽ നാം ധന്യവാന്മാരാകും.

ഭഗവാൻെറ അഭിപ്രായം അറിയാതെ എന്നെപോലെയുള്ള മന്ദമതികഠം ആഹാരവിഷയത്തിൽ പ്രത്യേകത കാണിച്ചാൽ, ക്ഷമാമൂൎത്തിയാകയാൽ വളരെ സഹിക്കു

മെങ്കിലും അമിതമായാൽ കോപത്തോടെ, "എന്തുചെയ്യുവാൻ? അവരുടെ കയ്യ് മീതെയാണ്. എൻെറ കയ്യ് കീഴെയും. അവർ തരുന്നവർ, ഞാൻ തിന്നുന്നവനും പറഞ്ഞതുപോലെ കേട്ടുതരുന്നതു തിന്നുകൊള്ളണം. സ്വാമിത്വമെന്നാൽ ഇതൊക്കെയാണെന്നു നിങ്ങളും പഠിച്ചുകൊള്ളണം! കേട്ടുവോ?" എന്നു പറയും. ഇതിനെക്കാറം വലിയ ശിക്ഷ എന്തുണ്ട്?

29—11—'61.

## (7) പ്രാരബ്ധം.

സുമാർ രണ്ടു കൊല്ലത്തിന്നുമുമ്പായിരിക്കണം. വളരെക്കാലമായി പോകുവരവുള്ള ബ്രാഹ്മണദമ്പതികഠം (ഗുണ്ടൂർ നിവാസികഠം) ഇവിടെ വന്നു രണ്ടുമാസം താമസിച്ചു. ആ ബ്രാഹ്മണൻ സന്താനങ്ങളേയും ഗൃഹവും വിട്ടു അധികനാഠം ഇതിന്നുമുമ്പു താമസിച്ചിരുന്നില്ല. ഗൃഹഭാരം പത്നിയിൽ സമർപ്പിച്ചു ആശ്രമവാസിയാകാമെന്നു കരുതിവന്നിരിക്കണം. ആ ബ്രാഹ്മണൻ ഭഗവാൻ സന്നിധിയിൽവന്നു "സ്വാമീ! സംസാരബാധ സഹിക്കവെയ്യാതായിരിക്കുന്നു. ഭാര്യയോടു "എൻെറ കൂടവരേണ്ടാ" എന്നു പറഞ്ഞതുകൂട്ടാക്കാതെ വന്നിരിക്കയാണ് അവഠം. "ഗൃഹവും സന്താനങ്ങളും എന്തായാലും നമുക്ക് പോകാം" എന്നു ഭാര്യ നിർബ്ബന്ധിക്കുന്നു. അവരോടു പോകാൻ പറഞ്ഞുകൂട്ടാക്കുന്നില്ല. ഭഗവാൻ ഒന്നു പറഞ്ഞയക്കുള. ഞാൻ ഭഗവാൻെറ സന്നിധിയിൽ കിട്ടിയതു ഭക്ഷിച്ചിരുന്നുകൊള്ളാം" എന്നു പറഞ്ഞു.

ഭഗവാൻ പരിഹാസത്തിൽ "സംസാരം വിട്ടു എവിടേക്കു പോകാനാണ്? ആകാശത്തിൽ പറക്കുകയോ?

ഭൂമിയിൽ അല്ലേ നിങ്ങൾ ഉള്ളത്? നമ്മൾ എവിടെയു ണ്ടോ അവിടെ സംസാരവുമുണ്ട്. ഞാൻ സർവ്വവും ത്യജി ച്ച ഇവിടേക്കു വന്നു. നോക്കുവിൻ! ഇപ്പോൾ എത്ര വലിയ സംസാരമായിരിക്കുന്നു എൻേറതു്. നിങ്ങൾ "ആ അമ്മയോടു പോകാൻ പറയൂ" എന്നു പറയുന്നു. അവര് വന്നു "ഞാനെവിടെ പോകാനാണു സ്വാമീ ഇവിടെതന്നെ നില്ക്കും" എന്നു പറയും. ആ അമ്മ യോടെന്തുപറയും ഞാൻ? നിങ്ങളുടെ സംസാരം നിങ്ങ ൾക്കുവേണ്ടോ എന്നു പറയുന്നു. എൻെറ ഈ സംസാരം ഞാനെന്തു ചെയ്യണം? ഇതെല്ലാം വിട്ടു ഞാനെവിടേക്കു പോകും? എന്നരുളി ഭഗവാൻ. ഹാളിൽ എല്ലാവരും ചിരിച്ചു. "ഹാ! ഭഗവാനെന്തുണ്ട്? ബന്ധരഹിതരായതു കൊണ്ടു എത്ര വലിയ സംസാരമായാലും ഭരിക്കുവാൻ സാധിക്കുന്നു" എന്നു പറഞ്ഞു, ആ വൃദ്ധബ്രാഹ്മണൻ വിരമിച്ചു.

ഭഗവാൻെറ സാധാരണവാക്കിൽപോലും തത്വ ബോധം അടങ്ങികാണും. അതിൽ എന്നെപോലെയുള്ള ഭക്തന്മാർ എപ്പോഴും ശരീരചിന്തയിൽ കാലുവേദന, തലവേദന, വയറുവേദന എന്ന് ഭഗവാനു നിവേദി ക്കുന്നു. അന്നൊരുനാൾ ഒരാൾ വന്നു "കണ്ണിനു കാഴ്ച കുറവുണ്ട്, ശരിയായ കാഴ്ചയില്ല, ഭഗവാൻ അനുഗ്ര ഹിക്കണം" എന്നു പറഞ്ഞപ്പോൾ "ശരി, എന്ന് ശിരസ്സാംഗ്യം കാണിച്ചു. അയാൾ പോയപ്പോൾ, "അ വര് കണ്ണിനു കാഴ്ചയില്ലെന്നു പറയുന്നു. എനിക്കു കാലി നു സുഖമില്ല ഞാനാരോടു പറയുവനാണ്? എന്ന രുളി ഭഗവാൻ. എല്ലാവരും അത്ഭുതഭാവത്തിൽ ഇരുന്നു. ഭഗവാൻ ഈവിധം അപ്പപ്പോൾ ബോധനാസൂചക

മായി പറയാറുണ്ട്. "പ്രാരബ്ധം ഭുജ്യമാനസ്യ, കഥംഭവതി ഹേപ്രഭോ" എന്ന ഗീതാവാക്യമനുസരിച്ച പ്രാരബ്ധം അനുഭവിച്ചു തീരേണമെന്ന ബോധന തരുന്നു ഭവാൻ. അതു ഗ്രഹിക്കാൻ സാദ്ധ്യമാകാതെ ഭഗവാനോടാവലാതിപ്പെടുന്നു.

1—12—45.

(8) 'വന്നവഴിക്കുതന്നെ പോകുവിൻ'

മറ്റൊരു ദിവസം ഒരു ആന്ധ്രയുവാവ് വന്നു "സ്വാമീ! ഞാൻ മോക്ഷലബ്ധിക്കായി അനേക വേദാന്ത ഗ്രന്ഥങ്ങൾ എത്രയൊ വായിച്ചു മാർഗ്ഗമന്വേഷിച്ചു നോക്കി. ഓരോന്നിലും ഓരോ വിധമായി പറയുന്നു. അനേക മഹാത്മാക്കളേയും കണ്ടു. അവരും ഓരോരുത്തരും ഓരോ മാർഗ്ഗമുപദേശിക്കയാൽ സ്ഥിരതയില്ലാതെ ഭഗവാൻ സന്നിധിയിൽ വന്നിരിക്കയാണ്. ഞാൻ ഏതു മാർഗ്ഗത്തിലാണു പോകേണ്ടത്? പറഞ്ഞുതരുവിൻ" എന്നു ചോദിച്ചു.

ഭഗവാൻ മന്ദഹാസം ചെയ്തു, "ശരി, നല്ലതു വന്ന വഴിക്കുതന്നെ പോകുവിൻ" എന്നരുളി. എല്ലാവരും ചിരിച്ചു. ഭഗവാൻ പുറത്തുപോയപ്പോൾ ആ സാധു യുവാവ് പ്രത്യുത്തരമൊന്നുമില്ലാതെ ഖിന്നവദനനായി ആശ്രമവാസികളോടു "അയ്യോ! ഞാൻ വളരെ ദൂരത്തിൽനിന്നു ധാരാളം പണം ചിലവ്ചെയ്തു കഷ്ടപ്പെട്ടു വലിയ ആഗ്രഹത്തോടെ വന്നു. "വന്ന വഴിക്കു തന്നെ പോക, എന്നു പറയുന്നുവല്ലൊ ഭഗവാൻ. ഇതെന്തൊരു ന്യായമാണ്? ഇതു പരിഹാസമാണൊ?" എന്നു വ്യസനത്തോടെ പറ

ഞ്ഞു. അപ്പോൾ ഒരാൾ (ഭഗവാൻെറ വാക്കിലെ അന്തരാത്ഥം) അയ്യോ! അതു പരിഹാസമല്ല. യഥാത്ഥ വാക്കാണ്. ശരിയായ സമാധാനമാണുപദേശിച്ചത്. "ഞാൻ ആർ" എന്ന വിചാരണയാണ് മോക്ഷത്തിന്നു സുലഭമായ മാൎഗ്ഗമെന്നാണ് ഭഗവാൻെറ സിദ്ധാന്തം. "ഞാൻ ഏതു മാൎഗ്ഗത്തിലാണു പോകേണ്ടത് എന്നു നിങ്ങൾ ചോദിച്ചതുകൊണ്ട് ആ ഞാൻ ഏതു വഴിക്കു വന്നുവോ ആ വഴിക്കു പോയാൽ മോക്ഷം ലഭിക്കുമെന്നാണ് ഭഗവാൻെറ വാക്കിന്നു അത്ഥം. പരിഹാസകരമായ് ചൊന്നാലും മഹാത്മാക്കളുടെ വാക്യം യഥാത്ഥത്തെ സ്ഫുരിപ്പിക്കുന്നതായിരിക്കും." എന്നു പറഞ്ഞു. "ഞാൻ ആർ" എന്ന ഒരു പുസ്തകവും കൊടുത്തപ്പോൾ ആ യുവാവിന്ന് ആ വാക്കു ഉപദേശമായി ഗ്രഹിച്ചു ഭഗവാനെ നമസ്കരിച്ചു പോയി. ഈ വിധം പരിഹാസത്തിലൊ ധമ്മോക്തിയിലൊ സംവാധാനത്തിൽ ഭഗവാൻ എപ്പോഴും ബോധിപ്പിച്ചുകൊണ്ടെയിരിക്കും. ഞാൻ അവിടെ വന്ന ആദ്യത്തിൽ ഇടക്കിടക്കു വട്ടുകാൎയ്യമോൎത്തു പോകാൻ തുനിഞ്ഞു. ആരുമില്ലാത്ത സമയംനോക്കി ഭഗവാനെ സമീപിച്ചു, "പോയാൽ അവിടെതന്നെ നിന്നുപോകുമൊ എന്ന ഭയം തോന്നുന്നു ഭഗവാനെ!" എന്നു പറഞ്ഞാൽ, "എല്ലാം വന്നു നമ്മളിൽ വീഴുകയാണ്. നാം എവിടെപോയി വീഴും" എന്നരുളും ഭഗവാൻ. പിന്നെ ഒരു ദിവസം "ഈ ബന്ധം എനിയും വിട്ടന്നില്ലല്ലൊ ഭഗവാനെ!" എന്നു പറഞ്ഞപ്പോൾ "വരുന്നതു വന്നുകൊള്ളട്ടെ, പോകുന്നതു പോകട്ടെ നിങ്ങൾക്കെന്താണ്? എന്നരുളി.... ആ "ഞാൻ" എന്നതു ശരിയായി കാണ്മാൻ കഴിഞ്ഞുവെങ്കിൽ നമുക്ക് ഏത് ബാധയുമില്ലല്ലൊ?

2—12—'45.

(9) "മാതൃദേവോഭവ"

ഒരു ദിവസം അഭ്യാസശീലത്തെകുറിച്ച് പ്രഭാഷണം നടന്നപ്പോൾ, ഭഗവാൻ തന്റെ അമ്മ വന്നതും അവരുടെ നിവാസവും തുടങ്ങിയുള്ള സംഗതികൾ പറഞ്ഞുകൊണ്ട് എന്നോടിങ്ങിനെ പറഞ്ഞു. "അമ്മ ഇവിടെക്ക വന്നുപോയ്ക്കൊണ്ടിരിക്കെ കുറച്ചുനാൾ താമസിക്കാൻ തുടങ്ങി. പശുപക്ഷ്യാദികളേക്കൂടി ഞാൻ മര്യാദയിൽ വിളിക്കുന്നു. അതേവിധത്തിൽ അമ്മയെക്കൂടി "നിങ്ങൾ, നിങ്ങൾ"എന്ന് വിളിക്കാൻ ഭാവിച്ചാൽ എന്തൊ ഒരു, ഘാതകം ചെയ്യുമാതിരി തോന്നും എനിക്ക്. അതുകൊണ്ട് ആ മര്യാദവാചകം വിട്ടു മുൻമാതിരി വിളിച്ചുകൊണ്ടിരുന്നു. സഹജമായ അഭ്യാസം മാററാൻ വിചാരിച്ചാൽ എന്തൊ കററം ചെയ്യുന്നപോലെയിരിക്കും. എന്നാൽ ഇതു ശരീരത്തിൽ എന്തുണ്ട്? എന്നു പറഞ്ഞു നിർത്തിയതോടെ ആനന്ദാശ്രുക്കൾ എന്റെ കണ്ണിൽ നിറഞ്ഞു.

ചെറുപ്രായത്തിൽ മീശമുളക്കുന്നതിന്നുമുമ്പ്, വൈരാഗ്യം കാലെടുത്തുവെക്കുംമുമ്പ്, ഇഹാപേക്ഷ വിട്ടു, പരാപേക്ഷയിൽ പാവനമായ അരുണാചലത്തിൽ ഓടിവന്നു പരമനിർവ്വാണസാമ്രാജ്യത്തിനു പട്ടാഭിഷിക്തനായ പുത്രനെക്കൊണ്ടു "അമ്മാ! അമ്മാ!"എന്നു വിളിപ്പിച്ച ആ പുണ്യവതി. എന്തൊരു ഭാഗ്യമാണ്? "മാതൃദേവോഭവ" എന്ന് വേദത്തിൽ ആദ്യമായി പറഞ്ഞിരിക്കുന്നു മാതാവിനെ. ചിത്രമെന്തെന്നാൽ, ആ മാതാവിനെ "നിങ്ങൾ, അവർ എന്ന മര്യാദയിൽ വിളിക്കുക അസഹജമായ് തോന്നിയത്രെ ഭഗവാനു. വാത്സല്യത്തിൽ ഭഗവാൻ

അമ്മയോട് നിങ്ങൾ, വരുവിൻ, പോകുവിൻ എന്ന പദമുപയോഗിച്ചാൽ ആ അമ്മക്ക പ്രാണൻപോയപോലെ ഉണ്ടാകയില്ലെ? "അമ്മോ! എന്തെ! എന്നായാൽ സംതൃപ്തിയായിരിക്കും. ഈ ചെറുവാക്കുമൂലം അമ്മയെ എന്തിനു കഷ്ടപ്പെടുത്തണം എന്നായിരിക്കാം ഭഗവാൻെറ ഉദ്ദേശം.

3—12—'45.

(10) 'ബന്ധനങ്ങൾ'

"അമ്മയുടെ സമാധിക്കുശേഷം ബന്ധങ്ങൾ എല്ലാം വിട്ടു ഒരു സ്ഥലമെന്നില്ലാതെ മലയുടെ ഗുഹകളിൽ എവിടെയെങ്കിലും തനിയെ വസിക്കാമെന്നു വിചാരിച്ചപ്പോൾ അതിലധികം ബന്ധമായി. അനങ്ങാനെ സാധ്യമല്ല എന്ന് ഭഗവാൻ എത്ര തവണയോ അരുൾ ചെയ്തിട്ടുണ്ട്. ഭഗവാനെ പെററെടുത്ത മാതാവ് ഒന്നെ ഉള്ളുവെങ്കിലും ഭഗവാൻെറ സന്താനങ്ങൾ ആയിരക്കണക്കിലധികമുണ്ട്. ഈ ബന്ധം വലുതല്ലെ?

മിനിഞ്ഞാന്നു ശ്രീഭഗവാൻ ആരും അറിയാതെ സ്കന്ദാശ്രമം മരാമത്തുചെയ്യുന്നതറിഞ്ഞു, മദ്ധ്യാഹ്നഭോജനത്തിനുശേഷം ആരോടും പറയാതെ രങ്കസാമിയോടുകൂടി മലയിലേക്കു ചെന്നപ്പോൾ പിന്നാലെതന്നെ സകലരും മല കയറി ശ്രീഭഗവാനെ ചുററിക്കൂടി. ഈ ജനങ്ങളേയും വഹിച്ചുകൊണ്ടു ഏതു വിധത്തിലോ രാത്രി എട്ടുമണിക്കെല്ലാം ആശ്രമത്തിൽ തിരിച്ചെത്തി. പിന്നീടു പത്തു ദിവസം കഴിഞ്ഞപ്പോൾ "സ്കന്ദാശ്രമത്തിലേക്കുള്ള റോഡ് പൂർത്തിയായി. ഭഗവാൻ വന്നുനോക്കണം എന്നു പ്രവൃത്തിക്കാർ പ്രാർത്ഥിച്ചപ്പോൾ "ശരി; ആലോചിക്കാം"

എന്നു പറഞ്ഞു. "എല്ലാവരും ചേൎന്നുപോകാം, വിരുന്നു ഏൎപ്പാടു ചെയ്തു പോയാൽ മതി" അന്നൊരു ദിവസം വൈകുന്നേരം അഞ്ചു മണിക്കു ഭഗവാൻ ആരും അറിയാതെ സ്കന്ദാശ്രമത്തിലേക്കു ചെന്നു. ഈ സംഗതി അറിഞ്ഞു സ്ത്രീപുരുഷന്മാർ ഇരുട്ടും രാത്രിയുമോൎക്കാതെ, ടോർച്ചും ലാന്തറുമായി മലയിലേക്കു ചെന്നു. ശ്രീഭഗവാന്റെ സ്വഭാവസ്ഥിതി അറിയാത്തവരും, അറിഞ്ഞ ഞാനും 'പിന്നാലെ ചെല്ലേണ്ട' എന്നു കരുതി മലയുടെ അടിവാരത്തിൽ നിന്നുവെങ്കിലും, എല്ലാവരും പോകുന്നുവെന്ന ചിന്താചാപല്യത്താൽ അവരുടെ പിന്നാലെ ഞാനും ചെന്നു. മക്കടചേഷ്ട വിടാത്തപോലെ ഈ മനസ്സിന്റെ സഹജഗുണം വിടാൻ കഴിഞ്ഞില്ല. പിന്നീടു വിചാരിച്ചു, പ്രയോജനമെന്തുണ്ട്?

ആ ഇരുട്ടിൽ ഈ ജനങ്ങളൊക്കെയും ഇരിക്കാൻ സ്ഥലമില്ലാതെയും തിന്നാനും ദാഹം തീൎക്കാനും വഴിയില്ലാതെയും കണ്ടപ്പോൾ ശ്രീഭഗവാനു കഷ്ടംതോന്നി. പിന്നീടു 'വിരുന്നുഭോജനം' ഏൎപ്പാടുചെയ്തു. കരുണാമയനായ ഭഗവാന്റെ കാരുണ്യം വൎണ്ണിക്കുവാനാരാലും സാദ്ധ്യമല്ല. എത്ര ശക്തിസമ്പന്നരായിരിക്കണം ഇത്ര വലുതായ സംസാരം നീന്തിക്കടക്കേണമെങ്കിൽ, ശാന്തിസമുദ്രരല്ലെങ്കിൽ ഇത്ര വലുതായ സംസാരത്തിലിരുന്നുകൊണ്ടു ഏതിലും സ്പൎശിക്കാതെ ബന്ധരഹിതരായിരിക്കാൻ സാധിക്കുമോ? മഹാത്മാക്കൾ ഏതിനും സമൎത്ഥരാണ്.

31—12—'45.

(11) 'ആദ്യഭിക്ഷ'

അന്നൊരുദിവസം മദ്ധ്യാഹ്നം ഭഗവാൻ ഈ ദേശത്തിൽ വന്ന ആദികാലങ്ങളിലെ സംഭവം ഓൎമ്മയിൽ

വന്നു ഈ വിധം പറഞ്ഞു. "ഗോപുരസുബ്രഹ്മണ്യക്ഷേത്രത്തിൽ ഒരു മൌനിസ്വാമിയുണ്ടായിരുന്നു. അവിടെ ഞാനും ചെന്നുചേന്നു. അയാറം മൌനിയാണ്. ഞാനും മൌനി. അന്യോന്യം വത്തമാനമില്ല. ബന്ധമില്ല. ഉച്ചയായി. എന്നെക്കണ്ടപ്പോറം അയാറംക്കു പരിതാപം തോന്നി; ചെറുപ്പക്കാരൻ ആരോ! വളരെ വിശപ്പുള്ളതുപോലെതോന്നുന്നു എന്നുതോന്നി. "കുറച്ചു ആഹാരം കൊണ്ടുവന്നു കൊടുക്കു" എന്നു ആരോടൊ പറഞ്ഞു, ആംഗ്യഭാഷയിൽ. അയാറം കൊണ്ടുവന്നു. പുഴക്കലരിയുടെ അന്നം, പുളിച്ചു വെള്ളവും ഒരു ഉപ്പിലിട്ട കഷണവും. അതാണ് ശ്രീ അരുണാചലേശ്വരൻതന്ന ആദ്യഭിക്ഷ. "സത്യമായിട്ടു ആ സുഖവും രുചിയും ഇപ്പോഴുള്ള ഭോജനത്തിൽ കട്ടുവോളം കാണുകയില്ല. പഞ്ചഭക്ഷ്യപരമാന്നംകൂടി അതിന്നു സമമല്ല." എന്നരുളി ഭഗവാൻ. "ഈ ആദ്യഭിക്ഷ ഭവാൻ വന്ന ദിവസമായിരുന്നുവൊ? എന്നു ചോദിച്ചു ഒരാറം. "അല്ല, അല്ല, മൂന്നാംദിവസമാണു. അതാകുന്നു എനിക്കു ഈശ്വരൻ തന്ന ആദ്യഭിക്ഷ. ആ അന്നം തിന്നു, ആ ഉപ്പിലിട്ടതും തൊട്ടുനക്കി, ആ വെള്ളവും കുടിച്ചു. ആ സുഖം എനിക്കൊരിക്കലും വരികയില്ല."

"ഭഗവാൻ ഭിക്ഷക്ക് പോകാനാരംഭിച്ച ഒരു കഥയുണ്ടല്ലൊ" എന്നൊരു ഭക്തൻ ചോദിച്ചു. "അതെ! ഉണ്ട്. ഒരു ഭക്തസ്ത്രീയുണ്ടായിരുന്നു. ഇടക്കിടക്ക് ഏതെങ്കിലും ആഹാരം കൊണ്ടുവന്നുതരും. ഒരു ദിവസം ആ സ്ത്രീ സാധുക്കറംക്കു ഭക്ഷണം ഏപ്പാടുചെയ്തു എന്നെയും ക്ഷണിച്ചു. "ഞാൻ ഭിക്ഷക്ക് പോകയാണ് വരുന്നില്ലെന്നു ആംഗ്യം കാണിച്ചു. ഒന്നുകിൽ സാധുക്കളിൽ ചേരണം, അല്ലെ

ങ്കിൽ ഭിക്ഷക്ക് പോകണം. എന്താണ് വേണ്ടതെന്നു ചിന്തിച്ചു. ഒടുവിൽ ഈശ്വരാജ്ഞയെന്നു കരുതി ഭിക്ഷക്കു തന്നെ പുറപ്പെട്ടു. തന്റെ സാധു ഭിക്ഷയിലേക്ക് വരുമൊ ഇല്ലയൊ എന്നു ആ അമ്മക്ക് ഒരു സന്ദേഹം. ഏതായാലും ആ ഭക്ത ഒരാളെ എന്റെ പിന്നാലെ അയച്ചു. ആ ആളിൽനിന്നു മാറാൻവേണ്ടി അരുണാചലക്ഷേത്രത്തിന്റെ ഇടത്തുഭാഗത്തു ഒരു വീഥിയിൽചെന്നു ഒരു വീട്ടിൻ മുന്നിൽ നിന്നുകൊണ്ട് കയ്യ്തട്ടി. ആ ഗൃഹസ്ഥ എന്നെ കണ്ടു. എന്നെക്കുറിച്ചു കേട്ടിരിക്കണം. "വാ! നായനാ! (മകനെ!) വാ! എന്നുപറഞ്ഞു. മൃഷ്ടാന്നഭോജനംതന്നു; മകനെ! എന്റെ മകൻ ഒന്നുപോയിപ്പോയി. നിന്നെക്കണ്ടാൽ എന്റെ മകനെപോലെയുണ്ട്. നിത്യം ഇങ്ങിനെ ഇവിടെ വരണം" എന്നുപറഞ്ഞു. ആ അമ്മയുടെ പേര് 'മുത്തമ്മ'എന്നാണെന്ന് പിന്നീടറിഞ്ഞു."എന്നരുളീ ഭഗവാൻ.

4—1—'46.

## (12) 'ധർമ്മംവേറെ, ധർമ്മസൂക്ഷ്മംവേറെ'

ഭഗവൽസന്നിധിയിൽ പല ക്ഷേത്രങ്ങളിൽനിന്നും പ്രസാദവും, തീർത്ഥങ്ങളും കൊണ്ടുവരിക പതിവുണ്ട്. അങ്ങിനെ വന്നാൽ ഭഗവാൻ ആദരവോടെ സ്വീകരിച്ചു, ഇതാ, തിരുച്ചന്തൂർ സുബ്രഹ്മണ്യസ്വാമി വന്നിരിക്കുന്നു. മധുരമീനാക്ഷിഅമ്മ വന്നിരിക്കുന്നു. ഇതാ, രാമലിംഗേശ്വരൻ വന്നിരിക്കുന്നു, എന്നിങ്ങിനെ അതാത് സ്ഥലത്തുള്ള ദേവന്മാരുടെ പേര്പറഞ്ഞു ആ വിഭൂതിപ്രസാദം സ്വീകരിച്ചുകൊണ്ടിരിക്കും. ചിലർ ഗംഗാതീർത്ഥം, ഗൌതമി, വാരി, എന്നും, കാവേരി എന്നും ഏതെല്ല തീർത്ഥ

ങ്ങളൊക്കെയൊ ഭഗവൽസന്നിധിക്കു കൊണ്ടുവരികയും ഭഗവാൻ, അതാ, ഗംഗ വന്നിരിക്കുന്നു, ഇതാ, ഗൌതമി വന്നിരിക്കുന്നു. ഇതു കൃഷ്ണ, അതു കാവേരി എന്നു് എത്രയും ആദരവിൽ ആ തീൎത്ഥങ്ങൾ സേവിക്കുമ്പോൾ ആദ്യകാലങ്ങളിൽ എനിക്കത്ഭുതം തോന്നാറുണ്ടു്. എല്ലാം ദേവതകൾക്കും അതീതമായു്, സൎവ്വ തീൎത്ഥങ്ങൾക്കും മൂലമായു് സാക്ഷി മാത്രമായു് വിലസും മഹാതത്വമായി രമണസ്വരൂപമെടുത്ത ഭഗവാനു ഈ തീൎത്ഥപ്രസാദം മഹാ കാൎയ്യമായ്ക്കൊണ്ടുവന്നു കൊടുക്കുന്ന ഈ ജനങ്ങൾക്കു് ഭ്രാന്തുണ്ടോ എന്നു വിചാരിക്കാറുണ്ടു്.

ഈയിടെ സാഗരതീൎത്ഥം കൊണ്ടുവന്നു ഒരാൾ. ഭഗവാൻ അത്യാദരവോടെ മന്ദഹാസമുഖാരവിന്ദരായു് "അതാ, സാഗരു് വന്നിരിക്കുന്നു. എല്ലാം നദികളും വന്നിരിക്കുന്നുവെങ്കിലും ഇത്ര കാലമായിട്ടു ഇവരു വന്നിരുന്നില്ല. ഇതാണു് ആദ്യവരവു്. വളരെക്കാലമായിട്ടു വന്നതാണു. ഇങ്ങു തരുവിൻ" എന്നു പറഞ്ഞു ആ തീൎത്ഥം സേവിച്ചു. ആ വാക്കു കേട്ടുകൊണ്ടിരുന്ന എനിക്കു പൂൎവ്വകഥകളോരോന്നായു് ഓൎമ്മവന്നു. ആദ്യമുണ്ടായ അഭിപ്രായങ്ങളെല്ലാം മാറിപ്പോയി.

ഇങ്ങിനെയുള്ള മഹാപുരുഷന്മാരെ സേവിക്കുവാനായ്ക്കൊണ്ടു സൎവ്വ രീൎത്ഥങ്ങളും, സപ്തസമുദ്രങ്ങളും, സകല ദേവതകളും വന്നു പാദാക്രാന്തർകളായു് നിന്നു സേവിക്കുന്നെന്നു് എത്രയോ പുരാണങ്ങളിൽ വായിച്ചു. അതിശയോക്തിയിൽ എഴുതിയതായിരിക്കാം, വിഗ്രഹങ്ങളും നദികളും നടന്നുവരുമൊ, കാലുകൾ ഉണ്ടൊ എന്നു് വിചാരിക്കാറുണ്ടു്. ഭഗവാൻ അനുഗ്രഹിക്കാതെ തന്നെ ഈ പവിത്ര തീൎത്ഥങ്ങളും, വിഭൂതിപ്രസാദങ്ങളും ഭക്തന്മാർ കൊണ്ടുവരു

ബോ൦ "ഇതാ അവര് വന്നിരിക്കുന്നു, അതാ, ഇവര് വന്നിരിക്കുന്നു" എന്ന് സ്വയം ഭഗവദ്‌വാണി അരുളുമ്പോ൦ കേട്ടു, കേട്ട ധർമ്മം വേറെ ധർമ്മസൂക്ഷ്മം വേറെ, എന്നതുപോലെ മഹാത്മാക്കളുടെ സന്നിധിയിൽ നടക്കുന്ന വിഷയങ്ങ൦ അതിസൂക്ഷ്മത്തിൽ പരിശീലനം ചെയ്യല്ലാതെ ആ ധർമ്മസൂക്ഷ്മം കാണുകയില്ലെന്നു നിശ്ചയിച്ചു. ഭഗവാൻ എല്ലാ സാധനങ്ങളും ആദരവോടെ സ്വീകരിച്ചു എന്നത്, അതാതിന്റെ സേവ സ്വീകരിച്ചു എന്നായിട്ടർത്ഥം കാണണം. ഈ അർത്ഥം സാഗരതീർത്ഥം വന്നപ്പോ൦ എനിക്കു തോന്നി. അതിനു മുമ്പു എന്നെ ആവരണംചെയ്ത സന്ദേഹങ്ങളെല്ലാം നീങ്ങിപ്പോയി. "ഗംഗായാംഘോഷഃ" എന്നതു ഗംഗയിൽ നഗരമുണ്ടെന്നല്ല. ഗംഗാതീരത്തിൽ നഗരമുണ്ടെന്നർത്ഥം കാണണം. അതുപോലെ ഇതെല്ലാം ആലോചിച്ചു നോക്കുമ്പോ൦ സൂക്ഷ്മാർത്ഥം അറിയുവാൻ കഴിയും. നമ്മുടെ പൂർവ്വീകന്മാർ എഴുതിയതിൽ ഒന്നുപോലും അസംഭവമല്ലെന്നു തോന്നുന്നു. ആലോചിക്കാനുള്ള സൂക്ഷ്മത നമുക്ക് വേണം. ഭഗവാന്റെ ഗിരിജീവിതത്തിൽ, പുലി വന്ന സന്ദർഭത്തിൽ 'സിദ്ധസംഘത്തിൽ ചേർന്നവരാരൊക്കെയൊ എന്നെക്കാണുവാനായി ബഹുരൂപത്തിൽ വരുന്നുണ്ടായിരിക്കാം' അതുകൊണ്ടു ആരേയും ഉപദ്രവിക്കരുതു എന്ന് ശ്രീഭഗവാൻ അരു൦ ചെയ്തിരിക്കുന്നു.

21—1—46.

## (13) 'ഭക്തിരുചി'

[എച്ചുമ്മ എന്നഭക്ത ഭഗവാൻ മലയിൽ വസിക്കുന്ന കാലത്തിലെ ശ്രീഭഗവാനു നിത്യഭിക്ഷ കൊടുക്കുക പതിവുണ്ടായിരുന്നു. ആശ്രമം സമൃദ്ധിയായപ്പോഴും എച്ചമ്മയുടെ മരണംവരെ ആ ഭിക്ഷാന്നം മുടക്കിട്ടില്ല.]

എച്ചമ്മയുടെ പദാൎത്ഥങ്ങളിൽ വെന്തും വേകാതേയും നയതും പൊടിയും ഉണ്ടായിരിക്കും. പദാൎത്ഥരുചിയേക്കാറം ഭക്തിരുചി അധികമായ് പരിഗണിക്കുന്ന ഭഗവാൻ അതൊന്നും നോക്കാറില്ല. മററുള്ളവൎക്ക് വലിയ ആക്ഷേപവുമാണ്. കുറെക്കാലം മുമ്പുകാലത്തെ കായ്കറി നറുക്കുന്നതിൽ ഭഗവാനും പങ്കെടുക്കും ആ സമയം ചിലർ എച്ചമ്മയുടെ ഭിക്ഷാന്നത്തിനെക്കുറിച്ചു പരിഹാസമായ് പ്രസ്ഥാവിച്ചപ്പോറം, കേട്ടു, കേട്ടു, ഭഗവാൻ "നിങ്ങറംക്കു നല്ലതായ് തോന്നുന്നില്ലെങ്കിൽ നിങ്ങറം തിന്നണ്ട. എനിക്കു നല്ല രുചിയുണ്ട്. ഞാൻ തിന്നുകൊള്ളാം" എന്നരുളി.

പിന്നൊരുനാറം എച്ചമ്മ എവിടേക്കൊ പോയിരിക്കയാൽ പത്തുനാറം ആരെക്കൊണ്ടൊ ഭിക്ഷ കൊടുത്തയപ്പിച്ചിരുന്നു. വിളമ്പുന്നവർ എച്ചമ്മയുടെ ഭിക്ഷ വിളമ്പാൻ മറന്നു. മററു പദാൎത്ഥങ്ങളെല്ലാം വിളമ്പി തീൎന്നു [എല്ലാവൎക്കും വിളമ്പി ഒടുവിൽ ഭഗവാനു വിളമ്പുകയാണു പതിവ്. എല്ലാവരോടും ഭക്ഷിക്കാനാജ്ഞ നല്കി താനും ഭക്ഷിക്കും] അന്നു വിളമ്പിതീൎന്നു. ഭഗവാൻ ഇടതു 'കയ്യ്' താടിയെ താങ്ങി വലതു 'കയ്യ്' ഇലയിലും അമൎത്തി ഇരിപ്പായി എല്ലാവൎക്കും ആജ്ഞ നൽകുന്നുമില്ല. താൻ ഭക്ഷിക്കുന്നുമില്ല. സകലരും അന്യോന്യം നോക്കി ഇരിപ്പായി. കാരണം ആൎക്കും മനസ്സിലാകുന്നില്ല. "എന്തു പിഴകറം പററി" എന്ന് പാകശാലയിൽ "ഗുസഗുസ" പറഞ്ഞുകൊണ്ടിരിക്കെ, എച്ചമ്മയുടെ ഭിക്ഷ വിളമ്പിയില്ലെന്നു ഓൎമ്മവരികയും വിളമ്പുകയും ചെയ്തപ്പോറം യഥാപ്രകാരം എല്ലാവരോടും സംജ്ഞ കാണിച്ചു താനും ഭക്ഷിച്ചു. ഏതൊരു ദരിദ്രഭക്തനായാലും

എന്തു ജാതിയായാലും ഭക്തിയോടുകൂടി കൊണ്ടുവരുന്ന, പച്ചക്കടലക്കയായിരുന്നാലും പഞ്ചഭക്ഷ്യപരമാന്നത്തെക്കാൾ പ്രീതിയോടെ, കുചേലന്റെ കയ്യിലെ അവിൽ തിന്ന കൃഷ്ണഭഗവാനെപ്പോലെ തിന്നുക പതിവാണ് ഭഗവാൻ.

22 —1—'46.

## (14) 'ബ്രഹ്മാസ്ത്രം'

ഇന്നലെയോ, മിനിഞ്ഞാന്നോ ഒരു യുവാവ് സൈക്കിളിൽ എവിടെനിന്നോ വന്നിരിക്കുന്നു. ഹാളിൽ കാൽ മണിക്കൂർ ഇരുന്നു ഭഗവാന്റെ സമീപത്തുചെന്നു "ഓംകാരം കടന്നാൽ എവിടെ ലയിക്കും" എന്നു ചോദിച്ചു. ഭഗവാൻ മന്ദഹാസവദനരായ് "ഓ! ഹോ! അങ്ങിനെയോ, നീ ഇപ്പോൾ എവിടുന്നു വരുന്നു? എവിടേക്കു പോകുന്നു! എന്താണറിയേണ്ടതു്? അസ്സൽ, നീ ആർ? ഇതൊക്കെ ആദ്യം പറയൂ. പിന്നീടു ഓംകാരത്തിനെക്കുറിച്ചു ചോദ്യം ചെയ്യുക" 'അതെനിക്ക് നിശ്ചയമില്ല.' "നീ ഉണ്ടെന്നുള്ള കാര്യം സ്പഷ്ടമല്ലേ? ആ 'നീ' എങ്ങിനെയാണുള്ളത്? നിന്റെ സ്വരൂപമെന്താണ്? അതൊക്കെ ആദ്യം അറിയുക. അറിഞ്ഞതിൽപിന്നെ ചോദ്യങ്ങൾ ചോദിക്കുക. "ഓംകാരം എവിടെ ലയിച്ചാൽ നമുക്കെന്തു്? ലയിച്ചതിൽപിന്നെ എന്തുണ്ടായാൽ നമുക്കെന്താണ്? നീ എവിടെ ലയിക്കുന്നു? എങ്ങിനെ വരുന്നു? നിന്റെ സ്ഥിതിഗതികൾ ആദ്യം അറിഞ്ഞിരുന്നാൽ ബാക്കി സംഗതി പിന്നീടാലോചിക്കാം" എന്നു ഭഗവാൻ പറഞ്ഞപ്പോൾ ഉത്തരമില്ലാതെ പോയി. പൃച്ഛകർക്ക് ഇതിനേക്കാൾ ബ്രഹ്മാസ്ത്രമെന്താണുള്ളത്? ഒരു

പ്രാവശ്യം പ്രയോഗിച്ചാൽപിന്നെ സംസാരിക്കാൻ സാദ്ധ്യമല്ല. കാവ്യകണ്ഠഗണപതി മുനിഭഗവാൻ്റെ സന്നിധിയിൽ താമസിക്കുമ്പോൾ അദ്ദേഹത്തിൻെറ ശിഷ്യൻ കപാലിശാസ്ത്രി, ഭഗവാനോട് വല്ലതും ചോദിക്കാൻ തുടങ്ങുമ്പോൾ അപേക്ഷിക്കുമത്രെ. ഭഗവാൻ ബ്രഹ്മാസ്ത്രമുപയോഗിക്കയില്ലെങ്കിൽ ഞാൻ ഒന്നു ചോദിക്കാം" എന്ന്. ഭഗവാൻ എപ്പോഴും പ്രഭാഷണമദ്ധ്യത്തിൽ "നീ ആർ" എന്നു ചോദിക്കുക പതിവാണ്. "വന്നു ബ്രഹ്മാസ്ത്രം എനി എന്തു ചെയ്യും?" എന്നു കപാലിശാസ്ത്രി പറയുമത്രെ. ചോദ്യത്തിനു വരുന്നവക്കു ഉത്തരമില്ലാത്ത ബ്രഹ്മാസ്ത്രമാണിത്. ഒരു പ്രാവശ്യം പ്രയോഗിച്ചാൽപിന്നെ ചോദ്യമില്ല [സ്ഥാനം കാണിച്ചുകൊടുക്കുകയാണ് ഭഗവാൻ, അല്ലെങ്കിൽ യഥാർത്ഥം ഉപദേശിക്കുകയാണു ചെയ്യുന്നത്. വളവുതിരുവുള്ള മാർഗ്ഗോപദേശം ഭഗവാൻെറ പക്കലില്ല.]

26—1—'46.

## (15) നമ്മോക്തികൾ.

ഇന്നലെ പുതുതായി വന്ന ഒരാൾ തൻെറ ഇന്ദ്രിയചാപല്യങ്ങൾ ഭഗവാൻെറ സന്നിധിയിൽ സമപ്പിച്ചു. "എല്ലാററിനും കാരണം മനസ്സാണ്. അതു നേരെ നിത്തുക" എന്നരുളി ഭഗവാൻ. 'അതു ശരിതന്നെ സ്വാമി! ഈ ക്രോധം എത്ര തടുത്താലും നില്ക്കുന്നില്ല. പിന്നെയും വന്നുകൊണ്ടിരിക്കുന്നു" എന്ന് ആ യുവാവ് പറഞ്ഞപ്പോൾ, "ഓ! ഹോ! അങ്ങിനെയാണോ? എന്നാൽ കോപത്തിന്മേൽ കോപിച്ചുനോക്കു ശരിയാകും" എന്ന് ഭഗവാൻ പറഞ്ഞപ്പോൾ ഹാൾ മുഴവൻ ചിരി

മുഴങ്ങി. "അന്യരോടു കോപം വരുന്നവർക്ക തന്നോടെന്തുകൊണ്ട് കോപമുണ്ടാകുന്നില്ല? എന്നാലോചിച്ചുനോക്കിയാൽ എല്ലാം കോപത്തിൽനിന്നും അതീതനാകാം" എന്നു ചുരുക്കത്തിൽ അരുളിച്ചെയ്തു.

കുറച്ചുദിവസം മുമ്പ് ഒരു യൂറോപ്യൻ യുവാവ് നീലഗിരിയിൽനിന്നു ഇവിടെ വന്നിരുന്നു ആ സമയം ഭഗവാൻ കാലത്തെ ആഹാരത്തിന്നു പോയിരിക്കയാണ്. വന്ന ആൾ മുഴു ചെകിടനുമാണ്. തന്റെ സാമാനങ്ങളും പഴക്കൊട്ടകളും ഹാളിൽ എല്പിച്ചു ഭഗവാന്റെ സന്നിധിയിലേക്ക ഓടുകയാണ്. പണസഞ്ചി കീഴെ വീണു. ആ വീണതു കടപ്പുയിൽനിന്നു വന്ന ഒരു കിഴവൻ റെഡ്ഡി കണ്ടു. ദൊര വരുമ്പോൾ കാണിച്ചുകൊടുക്കാനായി ബുദ്ധിയില്ലാത്ത കിഴവൻ സഞ്ചിയും നോക്കി നില്ക്കയാണ്. ആ വഴിക്ക ഒരു വൈഷ്ണവബ്രാഹ്മണൻ വന്നു അതെടുത്തു. നോക്കിനില്ക്കുന്ന കിഴവൻ പറഞ്ഞു, "ആ സഞ്ചി ഭക്ഷണശാലയിലേക്ക പോയ ദൊരയുടെതാണ്." എന്ന് ആ മഹാബ്രാഹ്മണൻ പറഞ്ഞു. ഞാൻ ആ ദൊരയുടെ കൂടെ വന്നവനാണ്, കൊടുത്തേക്കാം" എന്നു പറഞ്ഞു ദൊര പോയ ഭോജനശാലയിലേക്ക കടന്നു ഏതൊ മാർഗ്ഗമായ് പോയ്ക്കളഞ്ഞു. ആ യൂറോപ്യൻ വന്നു സഞ്ചി വീണ വിവരം പറഞ്ഞപ്പോൾ കിഴവൻ പറഞ്ഞു "നിങ്ങളുടെ കൂടെ വന്ന ആൾ എടുത്തിരിക്കുന്നു" എന്ന്.

ഞാൻ ഹാളിൽ ചെന്നപ്പോൾ ശ്രീഭഗവാൻ മന്ദഹാസം ചെയ്തു പറഞ്ഞു. "ആ പരമവൈഷ്ണവന്ന് പത്തുറപ്പിക ദക്ഷിണ കൊടുത്താളാണിദ്ദേഹം" എന്നയാളെ പരിചയപ്പെടുത്തി. ഹാളിൽ ഇരിക്കുന്ന ഒരു വൃദ്ധൻ പറ

ഞ്ഞു "ചക്കുവപ്പികക കിട്ടിയപ്പോൾ ആ ബ്രാഹ്മണൻ വിചാരിച്ചിരിക്കും ഭഗവാനാണ് ഇതെനിക്കു തന്നത്" എന്ന്. അതു കേട്ടപ്പോൾ ഭഗവാൻ പറഞ്ഞു, "ശരി; ശരി; പണംകളഞ്ഞ ഇയാളും വിചാരിക്കും ഭഗവാനാണെടുത്തതെന്ന്." സകലരും ചിരിച്ചു. ഭഗവാന്റെ വാക്കുകൾ നവരസഭരിതമല്ലയോ? ഇന്നലെ കോപത്തിന്മേൽ കോപിക്കു എന്നരുളി........

1—2—'46.

## (16) 'വ്യാധി'

രണ്ടുവഷം മുമ്പു വലിയ സഹോദരൻ ആശ്രമത്തിൽ വന്നപ്പോൾ "വെങ്കട്ടരാമയ്യ" എന്ന പെൻഷ്യൻ ജഡ്ജ് വന്നിരുന്നു. ഇയിടെ അയാൾ വ്യാധിപീഡിതനായി സുഖപ്പെട്ടു, ആ ശരീരവ്യാധിയുടെ ക്രമം വർണ്ണിച്ചു ഭഗവാനെ കേൾപ്പിച്ചു. കേട്ടു, കേട്ടു, "അതെ അയ്യാ! ഈ ശരീരംതന്നെ നമുക്കൊരു വ്യാധിയാണ്. എനി ഒരു വ്യാധി വന്നാൽ വ്യാധിക്കു വ്യാധി എന്നു പറയണം. അസ്സല് വ്യാധിയുണ്ടല്ലൊ, അതു നമ്മളെ ബാധിക്കാതിരിക്കാനുള്ള മരുന്നു ആദ്യം സേവിക്കേണം. എന്നാൽ, ഈ വ്യാധി, വ്യാധിക്കുവ്യാധിയാകയാൽ, നമ്മളെ തീണ്ടുകയില്ല. ആദ്യം ആ വ്യാധിയെ നിവൃത്തി ചെയ്യേണ്ട ഉപായം നോക്കാതെ ഇതിനെകുറിച്ചു വിചാരിച്ചതുകൊണ്ട് പ്രയോജനമെന്തുണ്ട്? ഈ വ്യാധിയെ അതിൻവഴിക്കു വിട്ടു അസ്സല് വ്യാധിക്കു ഔഷധം ആലോചിക്കേണം" എന്നരുളി........

ഇതിനിടെ ഭക്തന്മാരുടെ പ്രോത്സാഹനത്തിൽ സംസ്കൃതത്തിലുള്ള "ത്രിശൂലപുരമാഹാത്മ്യം" വിശ്വനാഥ

സ്വാമി തമിഴിൽ എഴുതിയിരിക്കുന്നു. അതു എഴുതി തീൎന്നപ്പോറം ഭഗവാനു ദേഹസുഖമുണ്ടായിരുന്നില്ല. ഭഗവാൻെറ സന്നിധിക്കു കൊണ്ടുചെന്നാൽ തെററുകറം തീൎക്കാൻ തുടങ്ങും. ശരീരത്തിന്നു അസുഖമുണ്ടാകേണ്ടാ എന്നു കരുതി കാണിച്ചില്ല. ഒരു ദിവസം ഭഗവാൻ ചോദിച്ചു "എന്താടൊ! മാഹാത്മ്യം ഏതുവരെ എഴുതി?" അസത്യം പറയുവാൻ സാധിക്കാതെ, "എഴുതിതീൎന്നു" എന്നു പറഞ്ഞു "എന്തെ! കൊണ്ടുവന്നില്ല?" "ഭഗവാനു ശരീരം അസ്വാസ്ഥതയിലാകയാൽ കൊണ്ടുവന്നില്ല; "ഓ! ഹോ! ശരി; ശരി; ശരീര അസ്വാസ്ഥക്കു എനിക്കെന്താണ്? അതിൻെറ പാട്ട അതു പെട്ടുംകൊള്ളും. ഞാൻ വെറുതെയിരിക്കയല്ലെ! കൊണ്ടുവരു തെററുകറം തീൎക്കാം, ഈ ശരീരത്തിന്നു എന്തെങ്കിലും ഉപചാരം വേണമെങ്കിൽ ഇവരൊക്കെ ചെയ്തുകൊള്ളും. ശരിതന്നയോ? കൊണ്ടുവരൂ" എന്നരുളി ഭഗവാൻ. ഗത്യന്തരമില്ലാതെ കൊണ്ടുകൊടുത്തപ്പോറം രാത്രിയിൽ കൂടി വിളക്കുവെച്ചു തെററുകറംതീൎത്തു ദേഹത്തിൻെറ അസ്വാസ്ഥത ആ പ്രവൃത്തിക്കു അല്പമെങ്കിലും തടസ്ഥമുണ്ടാക്കിയില്ല.

5—2—'46.

(17) "കൌപീനവന്തഃ ഖലുഭാഗ്യവന്തഃ"

രമണലീല പരിശോധിച്ചുനോക്കുന്നതിന്നിടയിൽ "രങ്കസ്വാമി" 'കീറമുണ്ട്' കഥ എഴുതിയോ? എന്നു ചോദിച്ചു ആ ഗാഥ രമണലീലയിൽ ഉണ്ടായിരുന്നില്ല. ആ കഥ ഭഗവാൻ ഇങ്ങിനെ പറഞ്ഞു. "ഞാൻ പച്ചയ്യമ്മൻ പ്രകാരത്തിൽ വസിക്കുമ്പോറം, 1906-ൽ ആയിരിക്കു

ണം, ആരോ തന്നിരുന്ന ഒരു മലയാളമുണ്ടു ഒന്നെ ഒന്നു ണ്ടായിരുന്നു എന്റെ അട്ടക്കൽ. അതിന്റെ നെയ്ത്തുബ ലംതന്നെ വളരെ കുറവാണ്. രണ്ടു മാസമായപ്പോഴെക്കും അതു കീറിപ്പറിഞ്ഞു. പഴനിസ്വാമികൂടെയുണ്ടായിരുന്നി ല്ല. പാചകവൃത്തിയും ഞാൻ നിർവ്വഹിക്കണം. പലതും തൊട്ടുപിരണ്ട 'കയ്യ്' തുടച്ചു തുടച്ചു അതിന്റെ നിറവും അതി വികൃതമായിരിക്കുന്നു. പുതച്ചാൽ മേലെല്ലാം പശ പോലെ ഒട്ടുന്നതിനാൽ അതു ചുരുട്ടി അട്ടക്കൽവെക്കും. അതെങ്ങിനെയിരുന്നാൽ നമുക്കെന്താണ്? പ്രവൃത്തി നി വൃത്തിക്കണം. സ്നാനം ചെയ്താൽ അങ്ങിനെ തുടച്ചു ആറും കാണാത മറവിൽ ഇട്ടു ഉണക്കി രണ്ടാംകണ്ണിൽപെടാതെ സൂക്ഷിച്ചുവെക്കും. മലവാസിയായ ഒരു ചെറുക്കൻ ആ മുണ്ടു ഞാൻ നനക്കുമ്പോൾ കണ്ടു, "സ്വാമീ! സ്വാമീ! ഇൗ മുണ്ടു ഗവണ്ണർക്കുവേണംപോൽ. ഞങ്ങളോടു വാങ്ങി വരാൻ പറഞ്ഞിരിക്കുന്നു സ്വാമീ! തരു! എന്നു പരിഹാ സത്തിൽ കയ്യ്നീട്ടി ചോദിച്ചു. "അമ്മോ! ഇൗ മുണ്ടൊ! ഊ! ഛീ! തരില്ല പോ! പോ!" എന്നുപറഞ്ഞു.

ആ മുണ്ടിന്നു് കാലപ്പഴക്കത്തിൽ ആയിരം ദ്വാരങ്ങ ൾ വീണു. ശേഷയ്യരുടെയുംമററും കണ്ണിൽ പെട്ടുമൊ എന്നു വിചാരിച്ചു അടുത്തുവെക്കാതെ സ്നാനം ചെയ്യു മ്പോൾമാത്രം എടുത്തു തുടച്ചു ഉണക്കി ക്ഷേത്രപ്രകാരത്തി ലുള്ള മരപ്പൊത്തിൽ ഒളിച്ചുവെച്ചുകൊണ്ടിരുന്നു. ഒരു നാൾ ഞാൻ എവിടേയോ പോയപ്പോൾ ശേഷയ്യർവന്നു എന്തൊ അന്വേഷിച്ചു അവിടമെങ്ങും തിരഞ്ഞപ്പോൾ മരപ്പൊത്തിൽ ആ മുണ്ടുകണ്ടെത്തി. അതിന്റെ മലിനത കണ്ടു വേദനിച്ചു. ഞാൻ വന്നപ്പോൾ, "അപരാധം സ്വാമീ! എന്നു ദുഃഖിക്കാൻ തുടങ്ങി. എന്താണെന്നു

ചോദിച്ചപ്പോഠം, സ്വാമീ! ആയിരം തുളയുള്ള ഈ മലിനവസ്ത്രംകൊണ്ടാണോ ശരീരം തുടച്ചതു്? എന്റെ ഭക്തി പാഷാണമാണോ? ഇത്രമാത്രം ഗ്രഹിക്കാൻ സാധിച്ചില്ലല്ലോ എന്നു ദുഃഖിച്ച് കെട്ടുകെട്ടുകളായി പുതിയ മുണ്ടുകഠം വാങ്ങിക്കൊണ്ടുവന്നു. "ഈ കഥക്കുമുമ്പു എനി ഒന്നുകൂടി നടന്നു. എന്തെന്നാൽ എന്റെ കൌപീനം കീറിയിരിക്കുന്നു. ആരോടും ചോദിക്കയില്ല. ആരും അറിയാനും പാടില്ല തുന്നാമെന്നുവെച്ചാൽ സൂചി എവിടെ? നൂൽ എവിടെ? ഒരു കാരമുള്ള സമ്പാദിച്ചു, ആ കൌപീനത്തിൽനിന്നു നൂൽ വലിച്ചെടുത്തു ആ മുള്ളിൽ ഒരു ദ്വാരമുണ്ടാക്കി നൂലുകോർത്തു എങ്ങിനെയോ തുന്നി. ആ തുന്നൽ പുറത്തു കാണാത്തവിധം മടക്കി ധരിച്ചവനാണ് ഞാൻ. കാലം കഴിഞ്ഞുപോകുന്നു. നമുക്ക് എന്തു വേണം? ആ നാളിൽ അങ്ങിനെയാണ്" എന്നരുളി ഭഗവാൻ.

ഇങ്ങിനെ പറയുന്നത് ഭഗവാനു സഹജമാണെങ്കിലും എന്റെ മനസ്സു വേദനിച്ചുപോയി. ഈ സംഗതി ഭഗവാൻ പറയുന്നതു കേട്ടു. 'മുരുഗനാർ' എന്ന ഭക്തൻ ഒരു പാട്ടു എഴുതിയിരിക്കുന്നു. അതിന്റെ താല്പര്യം "മുള്ളുകൊണ്ടു കീറകൌപീനം തുന്നി ധരിച്ചവനെ! സഹസ്രാക്ഷൻ മുണ്ടിൻരൂപത്തിൽവന്നു സേവിച്ചവനെ! ഓ! വെങ്കടരമണാ!"

20—2—'46.

(18) 'ശരീരത്തോടെ മോക്ഷം'

ഒരാഴ്ചമുമ്പു ഒരാഠം ഭഗവാനെ സമീപിച്ച് "ഈ ശരീരത്തോടെ ശാശ്വതമായ മോക്ഷപ്രാപ്തി വരുത്താ

മെ0?'' എന്നു ചോദിച്ചു. ''മോക്ഷമെന്നാലെന്താണ്? പ്രാപിക്കുന്നതാര്? ബന്ധം ഉണ്ടെങ്കിലല്ലെ മോക്ഷം. ആ ബന്ധം ആക്കാണ്?'' എന്നു ചോദിച്ചു ഭഗവാൻ. ''എനിക്കുതന്നെ'' എന്നു ആഗതൻ പറഞ്ഞു. ''നീ എന്നതാരാണ്? ബന്ധം നിണക്കെങ്ങിനെയുണ്ടായി? എന്തിനുണ്ടായി? അതു ആദ്യം അറിഞ്ഞാൽ, ശരീരത്തോടെ ശാശ്വതമായിരുന്ന് മോക്ഷം പ്രാപിക്കാമെ എന്ന സംഗതി ആലോചിക്കാം'' എന്നു ഭഗവാൻ അരുളി. അയാറം ഉത്തരം പറയാതെ അല്പസമയം സന്നിധിയിലിരുന്നുപോയി. [ഈ ഗൂഢാത്ഥം, ആവരണവിക്ഷേപം നിറഞ്ഞ ജീവന്നു എങ്ങിനെ ഗ്രഹിക്കാൻ സാധ്യമാകും?]

അയാറം പോയതിൽപിന്നെ അനുഗ്രഹപൂരിതദൃഷ്ടിയാൽ എല്ലാവരേയും നോക്കി ''അധികജനങ്ങറംക്കും ഇതെ പ്രശ്നം. ശരീരത്തോടെ ഇങ്ങിനെ മോക്ഷം പ്രാപിക്കേണമെന്ന്. ഇതൊരു സംഘം, ഇപ്പോറം മാത്രമല്ല പൂർവ്വകാലത്തിൽക്കൂടി ആരാരൊക്കയൊ, കായകല്പവ്രതമെന്നും, അതും, ഇതും എന്തെന്തൊക്കയൊ പറഞ്ഞു, ഈ ശരീരത്തെ വജ്രതുല്യമാക്കാമെന്നും, ഈ ശരീരത്തോ ള കൈലാസത്തിൽ ചെല്ലാമെന്നും ശിഷ്യക്ക ബോധിപ്പിച്ചതുക്കൂടാതെ എത്രയെത്രയോ ഗ്രന്ഥങ്ങളും എഴുതിവെച്ചിരിക്കുന്നു. ഇത്രയും പറഞ്ഞു, ഇത്രയും പ്രവൃത്തിച്ച എന്തെന്തൊക്കയൊ എഴുതിയുംവെച്ചു, അവസാനം എന്നോ ഒരു നാറം കാലത്തിന്നു വശമായി അവരും പോകുന്നു. പറയുകയും പ്രവൃത്തിക്കുകയും ചെയ്ത ഗുരു തന്നെ പോകുന്നു. പിന്നെ ശിഷ്യക്കെന്തുണ്ട്? ഇപ്പോറം കണ്ടതു എനി ഒരു ക്ഷണത്തിൽ എന്താകുന്നൊ, നമുക്ക

റിയുകയില്ല. ഈ ശരീരം 'ഞാനല്ല, എന്നു വിചാരിച്ചു അറിഞ്ഞു, അതിനെ ലക്ഷ്യംവെക്കാതെയിരിക്കുന്ന വൈരാഗ്യസ്ഥനല്ലാതെ ശാന്തി കിട്ടുകയില്ല. ശാന്തിയുണ്ടാകുകയല്ലയോ മോക്ഷം? ശരീരം ഞാനെന്ന ഭ്രാന്തിയുള്ളതുവരേക്കും ശാന്തി ഉണ്ടാകയില്ലെന്നിരിക്കെ, ഈ ശരീരത്തെ ഇങ്ങിനെ വെച്ചുകൊണ്ട് ഇരിക്കേണമെന്ന പ്രയത്നം ചെയ്തുകൊണ്ടേയിരുന്നാൽ ബന്ധം അധികരിക്കയല്ലാതെ കുറയുന്നതെങ്ങിനെ? ഇതൊരു ഭ്രാന്തി'' എന്നരുൾചെയ്തു ഭഗവാൻ.

21—2—46.

(19) 'ആത്മസ്വരൂപം—ചിരംജീവികൾ'

മിനിഞ്ഞാന്നു രാമശാസ്ത്രികൾ ഇവിടെ വന്നിരിക്കുന്നു. അയാൾ ഭഗവാനോടു ചോദിച്ചു, ''സ്വാമി! പരമായ ആത്മസ്വരൂപം കോടി സൂര്യപ്രഭാഭാസിതമാണെന്നു പറയുന്നുവല്ലൊ, സത്യമാണൊ?'' ''അതുതന്നെ കോടി സൂര്യകാന്തിയുള്ളതുതന്നെ എന്ന് വിചാരിക്കാം. എങ്ങിനെ നിർണ്ണയിക്കുവാനാണ്? ഈ കണ്ണുകൾകൊണ്ട് ഒരു സൂര്യനെ നോക്കുവാൻ സാധിക്കുന്നില്ലല്ലൊ, കോടിസൂര്യനെ എങ്ങിനെ കാണ്മാൻ കഴിയും? ആ കണ്ണു വേറെയാണ്. ആ കണ്ണുകൊണ്ട് കാണ്മാൻ സാധിക്കുമ്പോൾ, ആ പരാൽപരമായ ആത്മസ്വരൂപത്തിന്നു ഏതു പേരെങ്കിലും വെച്ചുകൊള്ളുക. കോടിസൂര്യന്മാരൊ കോടി ചന്ദ്രന്മാരൊ ഏതൊ ഒന്നു്''........

ഇതുപോലെ അന്നൊരുനാൾ ''അശ്വത്ഥാമാ, വിഭീഷണാദികൾ എല്ലാം ചിരംജീവികളെന്നും, അവരി

പ്പോഴും എവിടെയോ ഉണ്ടെന്നും പറയുന്നുവല്ലോ, സത്യം തന്നെയോ?" എന്നു ചോദിച്ചപ്പോൾ, "ആ! ഹാ! സത്യം തന്നെ. ചിരംജീവികളെന്നാൽ എന്തെന്നാണ് നിങ്ങളുടെ താല്പര്യം? എപ്പോഴും നശിക്കാത്ത സ്ഥിതി ഏതോ അതു അറിഞ്ഞവരെന്നാണ്. തന്റെ സത്യസ്ഥിതി അറിഞ്ഞവർക്ക് മരണമേത്; ജനനമേത്? അവര് ചിരംജീവികളായി എപ്പോഴും എവിടെയും ഉണ്ട്. നമ്മൾ ഇപ്പോൾ അവരെക്കുറിച്ചു സംസാരിക്കുന്നു. അതുകൊണ്ടു അവര് ഇവിടെയുള്ളതുപോലെയല്ലേ? അങ്ങിനെ എപ്പോഴും എല്ലാവരും സ്മരിച്ചിരുന്നാൽ അവിടെതന്നെയുണ്ടായിരിക്കും, അവരൊക്കെ കീർത്തികായകരാണ്. ചിരംജീവിതമെന്നാൽ, പാഞ്ചഭൌതികമായ ഈ ജഡശരീരമാണൊ? ഇതിനെ അവര് ലക്ഷ്യം വെക്കയില്ല. ബൊമ്മ ഗ്രഹങ്ങൾപോലെ, ബ്രഹ്മകല്പങ്ങൾതന്നെ തറുമാറായ് പോകുമ്പോൾ ആ കല്പങ്ങളിലുള്ള കല്പിതചിത്രങ്ങൾക്കു സ്ഥിരത്വം കല്പിക്കുക സാധ്യമാകുമൊ?" എന്നരുളി ഭഗവാൻ.

11—4—46.

## (20) 'അസ്തി, ഭാതി, പ്രിയം'

ഇന്നലെ കാലത്തെ പത്തു മണിക്ക് ഒരു പാർസി ഡോക്ടർ ഒരു കത്തു ഭഗവാനു കൊടുത്തു. ശ്രീഭഗവാൻ അ കത്തു ഒരു ഭക്തനെക്കൊണ്ടു വായിപ്പിച്ചു. "പ്രശ്നവും, പ്രത്യുത്തരവും എല്ലാം താൻതന്നെ എഴുതിയിരിക്കുന്നുവല്ലൊ? എനി പറയാനെന്തുണ്ട്?" എന്നരുളി ഭഗവാൻ.

അതു വായിച്ചവര് ഭഗവാനെ നോക്കി, അസ്തീഭാതിപ്രിയം എന്നെഴുതിയിരിക്കുന്നുവല്ലൊ; അർത്ഥമെന്താ

ണ്? എന്ന് ചോദിച്ചു. "അസ്തി, എന്നാൽ സത്യമായുള്ളത് "ഭാതി, എന്നാൽ പ്രകാശിക്കുന്നത്", "പ്രിയം" എന്നാൽ ആനന്ദസ്വരൂപമെന്നർത്ഥം, സത്ത്, ചിത്തം, ആനന്ദത്തിനുതന്നെ, അസ്തിഭാതി, പ്രിയം എന്നു പറയുന്നു. എല്ലാം ഒന്നുതന്നെ." "ആത്മാവ് നാമരൂപരഹിതമാകയാൽ ജ്ഞാനാതീതഭക്തിയാൽ ധ്യാനിക്കാമെ? എന്നുണ്ടല്ലൊ ആ കത്തിൽ, അതെന്താണ്? എന്ന് ചോദിച്ചു ആ ഭക്തൻ. "ധ്യാനിക്കേണമെങ്കിൽ ദ്വൈതം ഏർപ്പെടേണമല്ലൊ. ധ്യാനിക്കുന്നവനെന്നും, ധ്യാനിക്കേണ്ടതെന്നും രണ്ടാകണ്ടെ? 'ആത്മ'നാമരൂപരഹിതമെന്നത് സത്യം തന്നെ. നാമരൂപരഹിതമായതിനെ ധ്യാനിക്കുക എങ്ങിനെയാണ്? ജ്ഞാനാതീതഭക്തി എന്നാൽ, സാക്ഷിമാത്രമായ താനല്ലയൊ? താനാണു കണ്ണു, ആ കണ്ണു സർവ്വത്ര നിറഞ്ഞിരിക്കുന്നു. ഒരേ കണ്ണു പിന്നെ ധ്യാനിക്കേണ്ടതു എതിനെ? ധ്യാനിക്കുന്നവനാര്? സർവ്വത്ര നിറഞ്ഞ ആ കണ്ണു, അസ്തി, ഭാതി, പ്രിയം, സത്ത്, ചിത് ആനന്ദം പിന്നെയും എന്തെന്തൊക്കെയോ ആയിതീരുന്നു. എത്രയോ പേരുകളാം. ഉള്ള വസ്തു ഒന്നു (ഏകം) ഭഗവാൻ അരുളി.

20—4—'46

## (21) 'അഭയം സർവ്വഭൂതേഭ്യഃ'

ഭഗവാൻ ഇന്നു നടക്കാൻപോകുന്ന സമയം മലഭാഗത്തിൽനിന്നു മാങ്ങ പറിക്കുകയാണ് കൂലിക്കാർ. മരത്തിൽകയറി പറിക്കാതെ താഴെനിന്നു കമ്പുകൊണ്ടടിച്ചു വീഴ്ത്തുകയാണ്. ഇലകളും കൊമ്പുകളും തകരുന്നു. ഇതു കണ്ടു സഹിക്കാൻ സാധിക്കാതെ ഭഗവാൻ പരുഷസ്വര

ത്തിൽ ഈവിധം പറഞ്ഞു. "ഓ! ഹോ! മതി, മതി, എനി പോകുവിൻ. കായ പറിക്കാൻ പറഞ്ഞാൽ ഇല കഠം തല്ലിതകക്കയാണോ? നമുക്ക കായതന്നതിന്ന പ്രതി ഫലം മരത്തിൽ എല്ലാം നശിപ്പിക്കലാണോ? ആരാണീ പ്രവൃത്തിക്ക നിയമിച്ചതു. ഇങ്ങിനെ തല്ലിതകക്കുന്നതിന്നു പകരം അടിയിൽനിന്നുതന്നെ മുറിച്ചാൽ മതിയല്ലൊ? കായയും പറിക്കേണ്ട ഒന്നും വേണ്ട, പോകുവിൻ, പോകു വിൻ.

ആ ഗംഭീരശബ്ദം എല്ലാവരുടെയും ചെവിയിൽ അലച്ച് ഭയകമ്പിതരാക്കി. കൂലിക്കാർ കയ്യിലുള്ള കമ്പു കഠം കീഴെയിട്ടു ബൊമ്മകളെപോലെ 'കയ്യ്'കൂപ്പിനിന്നു. വായ തുറക്കുന്നില്ല. ഞാൻ ദൂരെ നിന്നുകൊണ്ടു ആ ദയാ മൂൎത്തിയെ നോക്കിയപ്പോഠം എന്റെ ഹൃദയംഅടിച്ചു ക ണ്ണുകളിൽ ജലംനിറഞ്ഞു. അചേതനമായ ആ മരത്തി ന്റെ ഇലകഠം തല്ലിതകൎത്തതിന്നു ഇത്രയും കമ്പിച്ച കരു ണാമയൻ ചേതനരായ മനുഷ്യരുടെ മനസ്സ വേദനിപ്പി ക്കുന്നതു സഹിക്കുമൊ? കരുണാപൂൎണ്ണസുധാബ്ധിയല്ലയൊ ശ്രീരമണഭഗവാൻ.

ശ്രീഭഗവാൻ ഗോശാലഭാഗത്തിൽപോയി വരുമ്പോ ഴെക്കും അപരാധം ക്ഷമിക്കേണമെന്നു പ്രാൎത്ഥിച്ചുകൊണ്ട് ഇലകളെല്ലാം കൂനൽകൂട്ടി തൊഴുതുകൊണ്ടുനിന്നു. ഭക്ത ന്മാർ "അപ്പപ്പാ! നോക്കിക്കൊള്ളുക, എത്ര തല്ലുകഠം ത ച്ചിരിക്കണം, എത്ര കൂനലായിരിക്കുന്നു ഇലകഠം? ഉസ്സ്" എന്നു പറഞ്ഞുകൊണ്ടു ഭഗവാൻ ഹാളിലേക്കു കടന്നു.

ഭഗവാൻ വിരൂപാക്ഷഗുഹയിൽ വസിക്കുമ്പോഠം "എച്ചമ്മ തന്റെ ഗൃഹത്തിൽ ഭഗവാന്റെയും ശേഷാ

ദ്രിസ്വാമിയുടെയും പടംവെച്ചു ലക്ഷപത്രിപൂജ ചെയ്യേണമെന്ന് സങ്കല്പിച്ചു ഭഗവാനോട് അനുവാദംവാങ്ങി പ്രാരംഭിച്ചു. എഴുപതിനായിരം പൂർത്തിയായപ്പോൾ വേനൽകാലം വന്നു പത്രികിട്ടാതെ ഒരുനാൾ മല മുഴുവൻ ചുററി വിയർത്തു ഭഗവാനോടു പ്രാർത്ഥിച്ചപ്പോൾ, പത്രി കിട്ടില്ലെങ്കിൽ നിങ്ങളുടെ ശരീരം നുള്ളി പൂജചെയ്തുകൂടെ?" എന്നു പറഞ്ഞുവത്രെ. "അമ്മോ!" വേദനിക്കയില്ലേ? എന്നു പറഞ്ഞപ്പോൾ, "ശരീരം നുള്ളിയാൽ നിങ്ങൾക്കു വേദനിക്കുമെങ്കിൽ, പത്രി പറിച്ചാൽ മരത്തിന്നു വേദനിക്കയില്ലേ?" എന്നരുളിയത്രെ ഭഗവാൻ. എച്ചമ്മ വിവശയായി. "ആദ്യംതന്നെ ഈ ഉപദേശം (തത്വം) എന്തുകൊണ്ട് ചെയ്തില്ല ഭഗവാനെ!"

നിങ്ങളുടെ ശരീരം നുള്ളിയാൽ വേദനിക്കുമെന്നറിയുമ്പോൾ പത്രി പറിച്ചാൽ മരത്തിന്നു ബാധയുണ്ടാകുമെന്നു എന്തുകൊണ്ടറിഞ്ഞില്ല? ഞാൻ പറഞ്ഞുതരേണമോ?" എന്നരുളിയത്രെ ഭഗവാൻ.

[ഈ എച്ചമ്മ ചെറുപ്രായത്തിൽ വിധവയായി. ആ ദുഃഖം ഒരു വിധത്തിലും നീങ്ങാതായപ്പോൾ ഭഗവാന്റെ ദർശനമാത്രത്താൽ ശാന്തി കിട്ടിയ എച്ചമ്മ മരത്തിലുള്ള ഇലകളെല്ലാം നുള്ളിയെടുത്തു ഈശ്വരപ്രീതി വരുത്താൻ പ്രയത്നിച്ചതുകൊണ്ട് ശ്രീഭഗവാൻ ഇങ്ങിനെ ഒരുപദേശം കൊടുക്കേണ്ടിവന്നു.]

23—4—'46

(22) 'ഉള്ള വസ്തു ഒന്നു'

ഇന്നു മദ്ധ്യാഹ്നം. ഒരു മുസൽമാൻ കുറച്ചാളുകളോടുകൂടി വന്നു. വരവു കണ്ടാൽ ചോദ്യത്തിന്നു വന്ന

മാതിരിയുണ്ട്. കുറച്ചു കഴിഞ്ഞപ്പോൾ അയാൾ ചോദ്യം തുടങ്ങി. "ഹള്ളാവി"നെ എങ്ങിനെ കാണും? ഏതു വിധത്തിൽ കാണും? എന്നാണ് പ്രശ്നം. ഭഗവാൻ യഥാപ്രകാരം, "ഇതൊക്കെ വിമർശിക്കുന്ന നീ ആരാണ്?" ആദ്യം അത് അറിയുക. പിന്നീടു 'ഹള്ളാ'വിനെ അറിയും.

ഈ വടി 'ഹള്ളാ'വാണെന്നു ധ്യാനിച്ചാൽ അതു് ഹള്ളാ'വായിക്കാണപ്പെടുമോ? ഏതു വിധത്തിൽ കാണ്മാൻ കഴിയും, എന്ന് പിന്നേയും ആ യുവാവ് ചോദിച്ചു. "എപ്പോഴും നശിക്കാത്ത സത്യപദാർത്ഥത്തിന്നാണ് 'ഹള്ളാ' എന്ന പേര്. ആദ്യം നിന്നെ നീ അറിയുക എന്നാൽ ആ സത്യം കാണ്മാൻ കഴിയും. അപ്പോൾ 'ഹള്ളാ'വിനെ എങ്ങിനെ അറിയും, കാണും എന്ന ചോദ്യമുണ്ടാകയില്ല" എന്നരുളി. അതോടെ അയാളുടെ ചോദ്യം അവസാനിച്ചു. അയാൾ പോയപ്പോൾ ഹാളിൽ ഉള്ളവരെ നോക്കി, കേട്ടുവോ! "ഹള്ളാവിനെ കാണണമത്രെ. ഈ കണ്ണുകൊണ്ടാണൊ കാണുക, ഈ കണ്ണാൽ എങ്ങിനെ കാണ്മാൻ സാധിക്കും?"

ഇന്നലെ ഒരു ഹിന്ദു "ഓങ്കാരമെന്നാൽ ഈശ്വരൻെറ പേരാണൊ? എന്നു ഭഗവാനോടു ചോദിച്ചു. "ഓങ്കാരമാണ് ഈശ്വരൻ, ഈശ്വരൻതന്നെ ഓങ്കാരവും. ഓങ്കാരംതന്നെ സ്വരൂപമെന്നും ചിലർ സത്യവസ്തുവിനും ഓങ്കാരമെന്നു പറയുന്നു. ശക്തിയെന്നും, ശിവനെന്നും, യേശുവെന്നും, ഹള്ളാവെന്നും പറയുന്നു. പേര് ഏതായാലും ശരി, "ഉള്ള വസ്തു ഒന്നുമാത്രമാണ്" എന്നു ഭഗവാനരുളി.

നാലഞ്ചുദിവസംമുമ്പ് ആരുടെയൊ പ്രശ്നത്തിനെ പുരസ്കരിച്ചുകൊണ്ട് ആശ്രമഭക്തന്മാരിലൊരാറം ഭഗവാനോടീവിധം ചോദിച്ചു: "ആനന്ദം ലയമെന്നു പറഞ്ഞുവല്ലോ! പിന്നെ ധ്യാനം, സമാധി, സമാധാനം എന്നാലെന്ത്?" ആനന്ദത്തിൽ അവസാനിക്കയില്ല. ആനന്ദത്തെ അനുഭവിക്കാൻ ഒരാറം വേണമല്ലോ. ആ ഉള്ള വസ്തുവിനെ അറിയേണ്ടയൊ? അറിഞ്ഞില്ലെങ്കിൽ അതു ധ്യാനമെങ്ങിനെയാകും? അനുഭവിക്കുന്നവനെ അറിഞ്ഞാൽ അവൻതന്നെ താനായ്തീരും. താൻ താനായ്കഴിഞ്ഞാൽ അതുതന്നെ ധ്യാനമായ്ത്തീരും. ധ്യാനമെന്നാൽ സ്വരൂപമെന്നർത്ഥം, അതുതന്നെ സമാധിയും, സമാധാനവും" എന്നരുളി ഭഗവാൻ.

3—6—'46.

## (23) 'ജപതപാദികറം'

ഇന്നലെ ഒരു സൽബ്രാഹ്മണൻ ഇവിടെവന്നു. അദ്ദേഹത്തിൻെറ വർത്തമാനങ്ങളും രുദ്രാക്ഷമാലയും കണ്ടാൽ മന്ത്രജപപാരായണനാണെന്നു തോന്നിക്കും. ഭഗവാൻ വിരൂപാക്ഷിഗ്ഗുഹയിൽ ഉള്ളപ്പോറം ഒരുതവണ ദർശനത്തിനു വന്നിരുന്നുപോൽ. ഇന്നു മദ്ധ്യാഹ്നം ഭഗവാനെ സമീപിച്ച "സ്വാമി! പഞ്ചാക്ഷരമൊ, താരകമൊ ഏതെങ്കിലും മന്ത്രം ജപിച്ചുകൊണ്ടിരുന്നാൽ, സുരാപാനാദി ദോഷങ്ങറം ഹരിക്കുമോ?"എന്ന് ചോദിച്ചു. "എന്താണ് നിങ്ങളുടെ ഉദ്ദേശ്യം?"എന്ന് ചോദിച്ചു. ഭഗവാൻ "മേൽപറയപ്പെട്ട മന്ത്രങ്ങറം ജപിക്കുന്നവർ, ജാരത്വ, ചോരത്വ, സുരാപാനാദികറംചെയ്താൽ, ആ മന്ത്രജപം കൊണ്ടു ഈ ദോഷങ്ങറം ഹരിക്കാൻ സാധിക്കുമൊ?

ഈ പാപങ്ങൾ അവരെ അടുക്കാതിരിക്കുമൊ? എന്ന് പിന്നെയും തർക്കിച്ചുചോദിച്ചു.

"ഞാൻ ജപിക്കുന്നു എന്ന ഭാവം ഇല്ലാതെയിരുന്നാൽ മേൽപറഞ്ഞ കാരണത്താലുണ്ടായ ദോഷമൊന്നും അവരെ ബാധിക്കയില്ല. 'ഞാൻ' ജപിക്കുന്നു എന്നഭാവം ഉള്ളപ്പോൾ ദുരഭ്യാസത്താലുള്ളവായ പാപംമാത്രം എന്തുകൊണ്ട് അനുഭവിക്കയില്ല?" എന്നരുളി ഭഗവാൻ. "ഈ പുണ്യം ആ പാപത്തെ ഹരിക്കയില്ലെ? എന്നു ചോദിച്ചു ആ ബ്രാഹ്മണൻ." ഞാൻ ചെയ്യുന്നു എന്ന അഹങ്കാരം ഉള്ളവരേക്കും എന്തിന്നും അതു അനുഭവിച്ചുതീരണം. ഞാൻ ചെയ്യുന്നു എന്ന ഭാവന ഇല്ലെങ്കിൽ, തനിക്ക് ഒന്നും ബാധിക്കയില്ല. താൻ ആരാണെന്നറിഞ്ഞാലല്ലാതെ 'ഞാൻ' ചെയ്യുന്നു എന്നഭാവം പോകയില്ല. തന്നെതാനറിഞ്ഞവന്ന് ജപം ഏത്? തപം ഏത്? പ്രാരബ്ധവശാൽ ശരീരയാത്ര നടക്കുന്നു എന്നല്ലാതെ, അവൻ ഒന്നിനേയും ഇച്ഛിക്കുന്നില്ല. പ്രാരബ്ധം എന്നത് ഇച്ഛാപ്രാരബ്ധം, അനിച്ഛാപ്രാരബ്ധം, പരേച്ഛാപ്രരബ്ധം ഇങ്ങിനെ മൂന്നു വിധത്തിലാണല്ലൊ. തന്നത്താനറിഞ്ഞ തത്വജ്ഞന്നു ഇച്ഛാപ്രാരബ്ധം ഇല്ലതന്നെ. അനിച്ഛാ, പരേച്ഛ രണ്ടു മാത്രമെയുള്ളു. അവരെന്തുചെയ്താലും പരന്മാക്കുവേണ്ടിചെയ്യുന്നു. പ്രാരാബ്ധാനുസരണമായ് ചെയ്യേണ്ടു പ്രവൃത്തികൾ ഉണ്ടെങ്കിൽ ചെയ്യു എന്നല്ലാതെ അതിന്റെ ഫലം അവരെ ബാധിക്കയില്ല. അങ്ങിനെയുള്ളവർ എപ്പോഴും ലോകത്തെ അനുസരിച്ചു നടക്കുകയല്ലാതെ തെറവുകൾ ഒന്നുംതന്നെ ചെയ്യുകയില്ല." എന്നു യുക്തിയുക്തമായി അരുൾചെയ്തു ഭഗവാൻ.

9—6—'46.

## (24) 'സമാധി എന്നാലെന്താണ്?'

ഇന്നു മദ്ധ്യാഹ്നം ഭഗവാൻ വളരെ പ്രസന്നതയിൽ സംസാരിക്കുകയും, മദ്ധ്യേ, മദ്ധ്യേ അദ്ധ്യാത്മിക സംബോധനചെയ്തും വളരെനേരം കഴിച്ചു. വിരാമമില്ലാതെ സംസാരിക്കുന്നതുകണ്ടു നൂതനാഗതനൊരുവൻ എഴുനീററു, "ഭഗവാൻ! താങ്കൾ എപ്പോഴാണു സമാധിയിലേക്കു പോകുക?" എന്നു ചോദിച്ചു. ഭക്തന്മാരെല്ലാം ചിരിച്ചു. ഭഗവാനും ചിരിവന്നു. ഭഗവാൻ, "ഓ! ഹോ! അതാണ് നിങ്ങളുടെ സന്ദേഹം. ശരി; പറയാമെല്ലൊ അസ്സല് സമാധീയെന്നാലെന്താണ്? എവിടെക്ക് പോകണം? മലയിലേക്കൊ, ഗുഹയിലേക്കൊ? ആകാശത്തിൻെറ മേലെക്കൊ? സമാധിയെന്നാലെങ്ങിനെയിരിക്കണം! പറയൂ! എന്നരുളി" പാവം! അയാൾ ഒന്നും പറയാൻ വശമില്ലാതെയിരുന്നു. "ഇന്ദ്രിയസഞ്ചലനം അടങ്ങിയാലല്ലാതെ സമാധി ആകയില്ലെന്നു പറയുന്നുവെല്ലൊ. ആ സമാധിയിലേക്കു എപ്പോഴാണ് പോകുക എന്ന് ചോദിച്ചതാണ്." "ആ! അതു സമാചാരം. എന്തെടാ! ഈ സ്വാമി! എപ്പോഴും വത്തമാനം പറഞ്ഞുകൊണ്ടേയിരിക്കുന്നു. ഇയാൾ എന്തൊരു ജ്ഞാനിയാണ്? എന്നാണ് നിങ്ങളുടെ വിചാരം; പത്മാസനത്തിൽ ഇരുന്നു, കൈകൾ കെട്ടി, ശ്വാസം കെട്ടിനിത്തി ഇരുന്നാലല്ലാതെ സമാധിയാകയില്ല. ഒരു ഗുഹകൂടി വേണം. നിത്യം ആ ഗുഹയിലേക്കു പോകുകയും വരികയും ചെയ്യണം. അങ്ങിനെയെല്ലാം കണ്ടാൽ, ഈ സ്വാമി വലിയ മഹാനെടൊ! എന്നു പറയും. ഞാൻ ഈ ഭക്തന്മാരും, ഈ കായ്യക്രമങ്ങളും എല്ലാററിലുംചേന്നു എപ്പൊഴും സംസാരിച്ചുകൊണ്ടിരിക്കുമ്പോൾ, ഇതെന്തു

സ്വാമിയെടാ! എന്നാണ് നിങ്ങളുടെ സന്ദേഹം. പാവം! എന്തു ചെയ്യുവാൻ! മുമ്പൊരിക്കൽ ഇങ്ങിനെ നടന്നിരുന്നു. ഞാൻ ഗുരുമൂർത്തത്തിൽ വസിക്കുമ്പോൾ രണ്ടുതവണ വന്നു കണ്ടിട്ടുള്ള ചിലപേർ സ്കന്ദാശ്രമത്തിൽ വന്നപ്പോൾ, എല്ലാവരോടും സംസാരിക്കുകയും കാര്യക്രമം വിചാരിക്കുകയും ചെയ്യുന്നതു കണ്ടിട്ടു, വളരെ ആർദ്രതയിൽ "സ്വാമീ! സ്വാമീ! മുമ്പുള്ള രൂപത്തിൽ ദർശനം തരൂ! എന്നു ദുഃഖത്തോടെ പറയുകയുണ്ടായി. ഈ സ്വാമി പിത്തയായിപോകുന്നുവല്ലോ, എന്നാണവരുടെ വിചാരം. നാം എന്തു ചെയ്യാനാണ്. ആ നാളിൽ അങ്ങിനെയിരിക്കേണ്ടിവന്നു. ഇപ്പോൾ ഇങ്ങിനെയിരിക്കേണ്ടിയും വന്നു. ഏതുകാലത്തെങ്ങിനെ നടക്കേണമൊ അങ്ങിനെ നടക്കുന്നു, എന്നല്ലാതെ, ഇവരുടെയൊക്കെ ദൃഷ്ടിക്കു അന്നംതിന്നാതെ, സംസാരിക്കാതെയിരുന്നാൽ മതി, സ്വാമിത്വം വരും. ലോകം ഇങ്ങിനെയുള്ള ഭ്രമതയിൽ ചെന്നുചാടുന്നു. എന്നരുളി........

5—7—'46.

(25) 'സർവ്വംതാനെന്നു ഭാവിക്കുക എങ്ങിനെ?'

ഇന്നേക്ക് മൂന്നു ദിവസമായി ഒരു യുവാവ് വിരാമമില്ലാതെ, ചോദ്യങ്ങൾ തുടങ്ങീട്ടു. ശ്രീഭഗവാൻ സഹനശക്തിയോടുകൂടി തന്റെ ബോധന വിശദീകരിച്ചുകൊണ്ടിരുന്നു. ഇന്നു കാലത്തേ ഒമ്പതു മണിക്കു പിന്നെയും ആരംഭിച്ചു ആ യുവാവ്. സർവ്വം താനാണെന്നു പറഞ്ഞുവെല്ലോ. ആ സർവ്വം താനായ് ഭാവിക്കുക എങ്ങിനെയാണ്? എന്നു ചോദിച്ചപ്പോൾ ശ്രീഭഗവാൻ." "സർവ്വം എന്നാലെന്താണ്? നീ ആരാണ്? നീ ആരാണെന്ന് മുമ്പെ

അറിയു, പറയു, എന്നാൽ സർവ്വം സംഗതി ആലോചിക്കാം. ഇത്ര ദിവസവും എത്രയോ ചോദ്യങ്ങൾ ചെയ്യുന്നതല്ലാതെ "നീ ആർ! എന്ന എന്റെ ചോദ്യത്തിന്നു ഇതുവരെക്കും ഉത്തരം പറഞ്ഞില്ലല്ലൊ. ആ പ്രയത്നം തീരെയില്ല, എന്താണ് ചോദ്യം ചോദിക്കേണ്ടു എന്ന് ആലോചിച്ചുകൊണ്ടെയിരുന്നാൽ തടുക്കാൻ സാധിക്കാത്ത പ്രവാഹംപോലെ ചോദ്യംകൊണ്ടിരിക്കും. ഇതിന്നു അവസാനമുണ്ടാകയില്ല. തന്നെ വിചാരിച്ചു അറിഞ്ഞുവെങ്കിലെ ശാന്തിയുണ്ടാകൂ. ആ പ്രയത്നം വിട്ടു അവരെങ്ങിനെ! ഇവരെങ്ങിനെ! അതെന്താണ്, ഇതെന്താണ് എന്നാലോചിച്ചു ചോദ്യംചെയ്തുകൊണ്ടെയിരുന്നതുകൊണ്ട് എന്താണ് ലാഭം? ഇതൊക്കെ വൃഥാ പ്രയത്നം" എന്നരുളി........

"തന്നെ അറിയുവാൻ ഗുരുവും സാധനകളും വേണ്ടെ?" എന്നു ചോദിച്ചു ആ യുവാവ്. "നിണക്കെന്തിന്നു ഗുരു? സാധന എന്തിന്? ഗുരു എന്തു ചെയ്യുവാനാണ്? പറഞ്ഞ മാർഗ്ഗത്തിൽ പോയാലല്ലെ ഗുരു സഹായം? സാധന എന്നു പറയുന്നു. ഏതിന്നു സാധന? എന്തിന്നു സാധന എന്നു ഞാൻ ചോദിക്കുന്നതിൽ ശ്രദ്ധിക്കുന്നില്ല. വെറുതെ ചോദ്യങ്ങൾ ചോദിച്ചു സമയം കളയുന്നു. ഏതോ ഒരു മാർഗ്ഗമായി പോകയല്ലാതെ പ്രശ്നപരമ്പരയിൽ ഉത്സാഹം കാണിച്ചിട്ടെന്തു പ്രയോജനം? നീ ഭക്ഷണം കഴിച്ചാൽ നിണക്കു വയറു നിറയുകയല്ലാതെ മററൊരാൾ ഭക്ഷിച്ചാൽ നിണക്കു വയറു നിറയുമൊ? അതെങ്ങിനെ, ഇതെങ്ങിനെ എന്ന ചോദ്യങ്ങൾ ചെയ്തുകൊണ്ട് കാലം കഴിച്ചതുകൊണ്ടെന്താണ് പ്രയോജനം? തന്നിൽ തന്നടങ്ങി ഉള്ളുണർന്നിരുന്നാലുള്ള സുഖമുണ്ടൊ ഈ ചോദ്യങ്ങളിൽ? ആ പ്രയത്നം വിട്ടു സുഖം ഏതാണ്? സുഖം

ഏതാണ്? എന്നുചോദിച്ചുകൊണ്ട് ആകാശവും ഭൂമിയും തിരയുന്നു. ഈ തിരയുന്നതും ഈ ചോദ്യംചെയ്യുന്നതും ആരാണ് എന്നു ആദ്യം ചോദിക്കണം. ഇങ്ങിനെതന്നെ താൻ ചോദ്യംചെയ്തുകൊണ്ടിരുന്നാൽ പിന്നെ ചോദ്യമേ യുണ്ടാകയില്ല." എന്നരുളി........

ഇതിന്നിടയിൽ മറെറാരാൾ "ജീവനു കർമ്മം എങ്ങിനെയുണ്ടായി?" എന്നൊരു ചോദ്യം "അസ്സൽ! ജീവൻ എന്നതു ആരാണ്, ഏതാണ് എന്നാദ്യം നിർണ്ണയിച്ചാൽ കർമ്മം എങ്ങിനെയുണ്ടായി എന്നു പിന്നീടാലോചിക്കാം. ജീവൻ എന്നതു എന്താണെന്നോ, അറിയുകയില്ല. ആ ജീവനു കർമ്മം എങ്ങിനെയുണ്ടായി? ആ കർമ്മം ജീവനെ തൊട്ടുനില്ക്കുന്നൊ അകന്നു നില്ക്കുന്നൊ എന്നൊക്കെയാണ് ചിന്തിക്കുന്നതു്. ഈ പുറത്തേക്ക് വിജൃംഭിക്കുന്ന മനസ്സിനെ അന്തർമ്മുഖമാക്കിയാൽ ഈ പ്രശ്നങ്ങളൊന്നും തന്നെ വരികയില്ല എന്നരുളി ഭഗവാൻ.

27—8—46.

(26) 'ഞാനെന്നതു മനസ്സാണ്'.'

ഇന്നു കാലത്തെ ആന്ധ്രദേശത്തിൽനിന്നൊരു യുവാവ് വന്നു ഭഗവാനോടീവിധം ചോദിച്ചു. ഞാനാരാണെന്ന വിചാരണ ചെയ്യുകയാണ് വേണ്ടതെന്നരുൾചെയ്തു വല്ലൊ? ആ ചിന്ത ഏതുപ്രകാരമാണ് ചെയ്യേണ്ടത്? "ഞാൻ ആരാണ്, ഞാൻ ആരാണ്" എന്നു ജപിക്കുകയാണൊ "നേതി നേതി." എന്നു പറയുകയൊ? ആ മാർഗ്ഗമേതാണെന്നു അറിയുവാനാഗ്രഹിക്കുന്നു ഭഗവാനെ! "എന്താണറിയേണ്ടത്? അറിയേണ്ടതാക്കാണ്? അറിയു

വാനായ്ക്കൊണ്ടൊരുത്തൻ വേണമല്ലൊ? ആ താനാരാണ്? എവിടെനിന്നുവന്നു? അതന്വേഷിക്ക. ആ താനെവിടുന്നു ഉത്ഭവിച്ചു എന്നറിഞ്ഞാൽ തനിക്കന്യമായിട്ടൊന്നുമില്ല എന്ന ബോധമുണ്ടാകും" എന്നരുളി........

"ആ തന്നെ അറിയുവാനായ്ക്കൊണ്ടു സാധനകാം ചെയ്യേണ്ടെ? ഏതു സാധന ഉപയോഗപ്പെടും?" എന്നു ചോദിച്ചു. ഞാനെന്നതു മനസ്സാണ്. അതിൻെറ രൂപമെന്താണ്? എങ്ങിനെ ഉത്ഭവിച്ചു? എവിടേയാണതിൻെറ ഉല്പത്തി? എന്നു ചിന്തചെയ്തുകൊണ്ടിരുന്നാൽ സ്ഥാനം കണ്ടെത്തും. എവിടെ കാണേണമെന്നു ചോദിക്കുന്നതായാൽ അന്തരംഗത്തിൽ കാണേണമെന്നു പറയേണ്ടിയിരിക്കുന്നു. ഞാനെന്നതു മനസ്സല്ലയോ? അതിൻെറ രൂപമെന്താണെന്നറിഞ്ഞു, അതെങ്ങിനെയുണ്ടായി? എവിടെനിന്നുണ്ടായി എന്നു നോക്ക" എന്നരുളി. "ഞാനെന്നത് എവിടുന്നുണ്ടായി എന്നു ചോദിച്ചാൽ ഹൃദയത്തിൽനിന്നാണെന്നല്ലെ മഹാത്മാക്കാം പറയുന്നത്. ആയതു എങ്ങിനെ കാണും എന്നു പിന്നേയും ചോദ്യം.

"അതെ; ഹൃദയത്തിൽതന്നെ എന്നു പറയണം. എങ്ങിനെ കാണേണമെന്നു ചോദിച്ചാൽ, മനസ്സു പൂർത്തിലയമാകണം. അല്ലാതെ, ഞാനാര്, ഞാനാര് എന്നു ജപിച്ചുകൊണ്ടും ഞാനിതല്ല, ഞാനിതല്ല എന്നു വാക്കാൽ നേതി ചെയ്തുകൊണ്ടും പ്രയോജനമില്ല."

"ഭഗവാനെ! അതുകൂടി സാധിക്കുന്നില്ലല്ലോ." "അതെ, അതെ അതാണുള്ള കഷ്ടം. നാം എപ്പോഴും ഉണ്ട്, എവിടേയും ഉണ്ട്. നമ്മുടേതല്ലാത്ത ഈ ശരീരാദികാം

എല്ലാം ഉണ്ടാക്കിയതാണ്. ഇതുണ്ടാക്കുവാൻ ഒരു കഷ്ട വും തോന്നുന്നില്ല. അതു നീക്കിക്കളയേണമെങ്കിൽ അ ത്യന്തകഷ്ടം തോന്നുന്നു. ഉള്ളതിനെ കാണ്മാനും ഇല്ലാ ത്തതിനെ ഇല്ലാതാക്കുവാനും കഷ്ടപ്പെടുന്നു, എന്ത് ചിത്ര മാണോ! നോക്കുവിൻ" എന്നരുളി ഭഗവാൻ.

അന്നൊരുനാൾ ഒരു ബങ്കാളിയുവാവ് ഭഗവാനോ ട ചോദിച്ചു: "എപ്പോഴും എവിടേയും 'നീ' ഉണ്ടെന്നു പറഞ്ഞുവല്ലോ. ആ ഞാൻ എന്നത് എവിടെയാണ്?" "നീ എവിടേയും ഉണ്ട് എപ്പോഴും ഉണ്ട് എന്നു പറ ഞ്ഞാൽ, ആ ഞാൻ എന്നത് എവിടെയാണ്? എന്ന ചോദ്യം, തിരുവണ്ണാമലയിൽ ഇരുന്നുകൊണ്ട്, ആ തിരു വണ്ണാമല എന്നതെവിടെയാണ് എന്നു ചോദിക്കുന്നതു പോലെയാണ്. നീ സർവ്വത്ര നിറഞ്ഞിരിക്കെ അന്വേ ഷിക്കേണ്ടതെവിടെ? ശരീരം ഞാനെന്നതു ഭ്രാന്തിയാണ്. ആ ഭ്രാന്തിയെക്കളഞ്ഞാൽ, ഉള്ളതു 'ഞാനാണ്' ആ ഞാനിൽതന്നെ സമസ്തവും ഉണ്ട. ഇല്ലാത്തതാണെങ്കിൽ അന്വേഷിക്കണം. പ്രത്യക്ഷമായുള്ളതിനെ എന്തിന ന്വേഷിക്കണം? ശരീരം ഞാനാണെന്ന ഭ്രാന്തി കളയു വനോയ്ക്കൊണ്ടാണ് സമസ്തസാധനകളും അഭ്യസിക്കേ ണ്ടത്. 'ഞാൻ' ഉണ്ട്, എന്ന അറിവു ഏതാണെന്നോ, ആ അറിവിനെ ആത്മാവെന്നും, പരമാത്മാവെന്നും മറ്റെന്തു പേരായാലും ശരി, ആ അറിവു എപ്പോഴും എവിടേയും ഉള്ളതാണ് ശരീരാദികൾ ഞാനല്ല; എന്നു നീക്കിക്കളെ യുകയല്ലാതെ, ആത്മാന്വേഷണം വേറെ ആവശ്യമില്ല. ആത്മാവ് സർവ്വത്ര നിറഞ്ഞിരിക്കുന്ന വസ്തുവാണ്" എ ന്നരുളി ഭഗവാൻ.

12—8—'46.

## (27) 'സർവ്വസമത്വം'

കഴിഞ്ഞ വേനൽക്കാലം വൈകുന്നേരം ഇരിക്കുവാൻ സൌകര്യത്തിനുവേണ്ടി ഹാളിൻപുറത്തുഭാഗം പന്തൽ പണിതു ആ പന്തലിൽ പടിഞ്ഞാറുഭാഗത്തായി രാമച്ചവേരുകൊണ്ടുള്ള തട്ടികെട്ടി അതിന്നടുത്തായി ഭഗവാന്റെ സോഫയും സോഫയുടെ കിഴക്കുഭാഗത്തായി പുരുഷന്മാരും ഭഗവാൻ ദക്ഷിണാഭിമുഖമായ। ദക്ഷിണാമൂർത്തിയെപോലെയും ഇരുന്നിരിക്കും. ഭഗവാന്റെ പാദത്തിന്നെതിരായ് ഞങ്ങൾ സ്ത്രീകൾ ഇരിക്കുകയാണ്. എന്റെ ദൃഷ്ടി നേരെനോക്കിയാൽ ഭഗവദ്പാദാരവിന്ദദർശനം. പിൻഭാഗം തിരിഞ്ഞാൽ ശോഭനമായ പൂന്തോട്ടം. മുകളിൽ നോക്കിയാൽ അരുണാചലശിഖരദർശനം. എന്റെ ഭാഗ്യം എന്താണെന്നാണ് പറയേണ്ടതു്!

ഒരു ദിവസം വൈകുന്നേരം നാലെമുക്കാൽ മണിക്കു പുറത്തുപോയ ഭഗവാൻ വരുന്നതിനു മുമ്പെ കാർമേഘം കൊണ്ട് ഇരുട്ടു തോന്നുകയാൽ രാമച്ചവേർ തട്ടി സേവകൻ കയററിക്കെട്ടി. ഭഗവാൻ വന്നിരുന്നു പത്തു നിമിഷം കഴിഞ്ഞപ്പോൾ വെയിൽ തിര നീങ്ങിയതുപോലെ പ്രകാശിച്ചു. പോക്കുവെയിൽ ആണെങ്കിലും ഉഷ്ണകാലമാകയാൽ എല്ലാവർക്കും ചൂടുകൊണ്ട് അല്പം കഷ്ടമുണ്ടായി. കൗപീനം മാത്രം ധരിച്ച ഭഗവാനിൽ ആ വെയിൽ തട്ടിയപ്പോൾ സഹിക്കാതെ സേവകന്മാരിലൊരുവനായ വൈകുണ്ഠവാസി പതുക്കെ ഭഗവാന്റെ പിന്നാലെയുള്ള തട്ടിതാഴ്ത്തി. ഭഗവാൻ കണ്ടിരിക്കയില്ലെന്നാണയാളുടെ ധാരണ. വേദപാരായണം നടക്കുകയാൽ ഭഗവാൻ കണ്ടതായി നടിച്ചില്ല. പാരായണം കഴിഞ്ഞതും കോപഭാവ

ത്തിൽ പറഞ്ഞു. "നോക്കുക! ഇവരുടെ ചേഷ്ടകൾ. എന്റെ ഭാഗത്തുള്ള തട്ടിമാത്രം താഴ്ത്തി. മററുള്ളവരൊക്കെ മനുഷ്യരല്ലെന്നുണ്ടോ? മററുള്ളവക്കു വെയിൽകൊണ്ടാൽ തരക്കേടില്ല, സ്വാമിക്കു മാത്രം കൊണ്ടുകൂട, സ്വാമിക്കു പ്രത്യേകത. എങ്ങിനെയായാലെന്താണ്? എന്റെ സ്വാമിത്വം നിലനിൎത്തുന്നു. ഇങ്ങിനെയൊക്കെ ചെയ്താലെ സ്വാമിയാകയുള്ളു. വെയിൽ കൊണ്ടുകൂട, കാററുതട്ടാൻ പാടില്ല, വെളിച്ചം കണ്ടുകൂട, തിരിഞ്ഞുകൂട, മറിഞ്ഞുകൂട, കാൽ, കയ്യ്കൾ മടക്കി സോഫായിൽ ഇരിക്കേണം. ഇതാണ് സ്വാമിത്വം. ഇതിന്നു വല്ല ലോഭം വരുമൊ എന്നു കരുതി ഇത്രയും ജനങ്ങൾക്കിടയിൽ എന്നെ പ്രത്യേകിച്ചു കാണിച്ചു സ്വാമിത്വം നിലനിൎത്തുന്നു ഏതുവിധത്തിലെങ്കിലും" എന്നരുൾചെയ്തു.

പാവം! ആ സേവകൻ ഭയപ്പെട്ടു യഥാപ്രകാരം ആ തട്ടി കയററിക്കെട്ടി. സന്ധ്യാക്കിരണം ഭഗവാന്റെ ദേഹത്തിൽ തട്ടി ആ പ്രകാശത്തിൽ ചന്ദനത്തിരിയുടെ വാസനയും കലൎന്നു എല്ലാ ഭാഗങ്ങളിലും വ്യാപിച്ചു. ഭഗവാന്റെ പാദപത്മങ്ങളിൽ നമസ്കരിച്ചു എല്ലാവരും എഴുനീററു.

14—8—46.

(28) 'കാൎയ്യക്രമപട്ടിക'

ഒരു മാസത്തിന്നു മുമ്പു മധുരക്കുപോയ ചിന്നസ്വാമി നാലഞ്ചു ദിവസം മുമ്പു മദ്രാസിൽ വന്നു അവിടെയുള്ള രമണഭക്തന്മാരിൽ പ്രമുഖരായവരോടൊക്കെ ആലോചിച്ചു സപ്റ്റേമ്പർ ഒന്നാംതീയ്യതിക്കു നിശ്ചയിച്ചു സ്വാ

ണ്ണോത്സവത്തിന്നു വേണ്ടുന്ന കാൎയ്യക്രമപട്ടിക ഉണ്ടാക്കി ഇന്നലെ കാലത്തെ വന്നു. ആ പട്ടിക ഒരു വൃദ്ധഭക്തൻ ഭഗവാന്റെ സന്നിധിയിൽ സമൎപ്പിച്ചു കയ്യ്കൂപ്പി നിന്നു.

ആ പട്ടികയിൽ. ഉത്സവദിവസം കാലത്തെ ഏഴു മണി മുതൽക്ക് രാത്രി ഏഴ്മണി വരെയുള്ള പരിപാടി എഴുതിയിരിക്കുന്നു. ഹൈക്കോർട്ട്ജഡ്ജി മുതൽ പേര് കേട്ട വലിയ വലീയ ആളുകളുടെ പരിപാടികളായിരുന്നു അധികവും. മുസൂരി സുബ്രഹ്മണ്യയ്യർ, ബുദലൂരി കൃഷ്ണമൂൎത്തി അയ്യർ മുതലായവരുടെ പാട്ടുകച്ചേരി കൂടാതെ മറെറന്തൊക്കെയൊ ഉണ്ട് ആ പട്ടികയിൽ. ഭഗവാൻ അതൊക്കെ വായിച്ചു, മന്ദഹാസത്തിൽ ശരി ആയിരിക്കുന്നു. നീണ്ട നീണ്ട കാൎയ്യക്രമം പോട്ടെ! എനിക്കെന്തുവേണം, എന്തെങ്കിലും ചെയ്തുകൊള്ളുക. എനിക്കുമാത്രം പുറത്തുപോയിവരാനായി ഒഴിവ് തന്നാൽ മതി. എന്നാൽ, ഈ വലീയ വരൊക്കെ വന്നു പ്രസംഗിക്കുമെന്നു പറഞ്ഞിട്ടുണ്ടല്ലോ? എന്തിനെക്കുറിച്ചാണു പരാമൎശിക്കുക. പ്രസംഗിക്കാനെന്താണുള്ളത് "ഉള്ളതു മൌനമാണ്" മൌനത്തെക്കുറിച്ചു വാക്കിൽ വിവരിക്കുക എങ്ങിനെയാണ്? ഇംഗ്ലീഷ്, സംസ്കൃതം, തമിഴ്, തെലുങ്ക്, മലയാളം ഇത്രയും ഭാഷകളിൽ സംസാരിക്കുമത്രെ വലിയ വലിയ ആളുകൾ. ഉം; പോട്ടെ! എനിക്കെന്തുവേണം. എന്നോടു ഉപന്യസിക്കാനൊന്നും പറയാതിരുന്നാൽമതി. അത്രയെ വേണ്ടു."

ആ ഭക്തൻ കയ്യ് തിരുമ്മിക്കൊണ്ട് "ഇതിൽ എന്തെങ്കിലും വേണ്ടെന്നു ഭഗവാൻ അരുൾചെയ്താൽ വിട്ടുകളയാം." ഓ! ഹോ!! ശരി; ശരി; ഇതൊക്കെ ഞാൻ വേണമെന്നു പറഞ്ഞിരുന്നുവൊ, അതിൽ ചിലതു വേണ്ടെന്നു

പറയുവാൻ? എന്തെങ്കിലും ചെയ്തുകൊള്ളുക. അവരുടെ (സർവ്വാധികാരിയുടെ)യും നിങ്ങളുടെയും ഇഷ്ടം. എന്നെ മാത്രം ഏതിനും നിയമിക്കാതിരിക്കണം എന്നാൽമതി. ഇതുപോലെ സോഹമിതെ ഇരുന്നുകൊള്ളാം. എന്തെങ്കിലും ചെയ്തുകൊള്ളൂ.''

''ഭഗവാന്റെ സന്നിധിയിൽ വായതുറന്നു പ്രസംഗിക്കാൻ ആർക്ക് സാധിക്കും. ഞങ്ങൾക്കൊക്കെ ഇതിനുള്ള ഭാഗ്യം ലഭിച്ചുവല്ലോ എന്ന സന്തോഷം പ്രകടിപ്പിക്കാനായിട്ടുണ്ടായിരുന്നു, എന്നുപറഞ്ഞു, നമസ്കരിച്ചു പോയി ആ ഭക്തൻ.

23—8—'46.

(29) 'സാധന സാക്ഷാത്കാരം'

മിനിഞ്ഞാന്നു രാത്രി മദ്രാസിൽനിന്നു ഒരു വിദ്യാസമ്പന്നൻവന്നു. മദ്ധ്യാഹ്നം മൂന്നുമണിക്കു ഭഗവാനെ സമീപിച്ചു ഇവ്വിധം ചോദിച്ചു. ''ഭഗവാൻ എപ്പോഴെങ്കിലും സാധനചെയ്ത കാലമുണ്ടായിരുന്നുവോ?'' ''സാധനയോ? എന്തിനുവേണ്ടി സാധന? സാധന ചെയ്യുവാനായിട്ടു എന്താണുള്ളത്? ഇതേപോലെ ഇരിക്കുകതന്നെ സാധന. എപ്പോഴും ഇതേ ഇരിപ്പു ഉണ്ടായിട്ടുള്ളൂ. അന്നു കണ്ണുകൾ മൂടിയിരുന്നിരുന്നു. ഇന്നു തുറന്നുമിരിക്കുന്നു. ഇത്രതന്നെഭേദം. ഇപ്പോഴുള്ളതുതന്നെ അപ്പോഴുമുണ്ട്. അപ്പോഴുള്ളതുതന്നെ ഇപ്പോഴുമുണ്ട്. ''ഞാൻ'' അല്ലാതെ വേറെ ഒന്നുണ്ടെങ്കില്ലേ സാധന ആവശ്യമുള്ളൂ'' എന്നരുളി. ''നിത്യനായ തന്നെ കാണാതെ അനിത്യമായ ശരീരാദികളിൽ ഭ്രമിക്കുന്നവനു ആ ഭ്രമം ഇല്ലാതാകുവാൻ സാധന അത്യാവശ്യ

മാണെന്നല്ലാതെ തന്നെക്കണ്ടറിഞ്ഞവന്നു തനിക്കന്യമാ യി ഒന്നുംതന്നെ കാണുകയില്ല. പിന്നെ സാധന എന്തി ന്നുവേണ്ടി?"

"ഗുരു ഇല്ലെങ്കിൽ ജ്ഞാനം ലഭിക്കയില്ലെന്നു അനേ കഗ്രന്ഥങ്ങളിൽ പറഞ്ഞിട്ടുണ്ടല്ലൊ?" എന്നൊരാൾ ചോ ദിച്ചു. "പറഞ്ഞിട്ടുണ്ടു്. മനോവ്യാപാരംകൊണ്ടു് ശരീ രാദികൾ താനാണെന്നു കരുതി ഭ്രമിക്കുന്നവക്കു, ആ ഭ്രമം പോക്കാനായിട്ടാണ്ടു് ഗുരുവും സാധനകളും അത്യാവശ്യ മാണ്" എന്നരുളി.

ഉപാസനാപരന്മാക്കു സാധനകൊണ്ടു് ഇഷ്ടദേവ താസാക്ഷാൽകാരം പറയുന്നുവല്ലോ അതിന്റെ താല്പര്യ മെന്താണ്?" എന്നൊരാൾ ചോദിച്ചു. "എപ്പോഴുമുള്ളതു എന്താണൊ അതാണു സാക്ഷാൽകാരം. താൻ എപ്പോഴും സാക്ഷാത് ആയിതന്നെയുണ്ടല്ലൊ പിന്നെ കാര്യം എന്താണ്? "കാരണമായതുതന്നെ കാര്യം. സത്യമായതും നിത്യമായതും എല്ലാററിന്നും കാരണമായതും എന്തൊ അതു താനാണെന്നു അറിഞ്ഞിരിക്കുകയാണ് സാക്ഷാൽ കാരം. സാക്ഷാത് ആയ താൻ തന്നിൽനിന്നുളവായ സങ്കല്പത്താൽ രൂപനാമാദികൾ കല്പിച്ചു ധ്യാനിച്ചാൽ, എവിടെനിന്നൊ ഇഷ്ടദേവത ഇറങ്ങിവന്നു സാക്ഷാൽ ക്കരിക്കുമത്രെ. സക്ഷാത്തുള്ള തന്നെ കാണാതെ, എന്തൊ ദേവതാസാക്ഷാൽക്കാരത്തിന്നായി, ഈ ക്ഷണികദൃശ്യ ത്തിന്നു എത്രയൊ പ്രയത്നം ചെയ്യുന്നു. പലവിധത്തിലും മനോവ്യാപാരം വളത്തികൊണ്ടുവരുന്നു. മിണ്ടാതെ താൻ ഉള്ളതുപോലെയിരുന്നു പ്രയത്നിച്ചാൽ, ഒരു ബാധ യുമില്ല."

സാക്ഷാൽക്കാരമെന്നത്, ഭാവനാതീതസൽഭാവസ്ഥിതിയാണെന്നു ഭഗവാൻ ഇത്ര സ്പഷ്ടമായ് ബോധിപ്പിച്ചു, നമുക്കു ബോധമുണ്ടാകുന്നില്ല എന്ന വ്യസനം തോന്നി എനിക്ക്. ഇതിന്നിടയിൽ, “ആ ഭാവനാതീത സദ്ഭാവസ്ഥിതി ഭഗവാനു സഹജമാണെന്നല്ലാതെ എന്നെപ്പോലെയുള്ളവർക്കു സാധനയില്ലാതെ സാധ്യമാകുമൊ?” എന്നൊരാറം ചോദിച്ചു. “അതെ അയ്യേ! അതെ! സാധന അത്യാവശ്യംതന്നെ. എന്നാൽ, എന്തിനാണ് സാധന എന്നു എപ്പോഴും ചിന്തിച്ചുനോക്കു! താൻ സർവ്വത്ര നിറഞ്ഞവനാണ്. അതിനു പ്രയത്നിച്ചു എവിടുന്നെങ്കിലും കൊണ്ടുവരേണ്ട പണിയില്ല തന്നിൽ തന്നെ ഉണ്ട്. തനിക്കു തടസ്ഥമായ് നില്ക്കുന്ന ശരീരാദി ഭ്രാന്തികളെ നീക്കം ചെയ്യുകയേ വേണ്ടു. പ്രത്യക്ഷമായ തന്നെക്കാണാതെ, ഈ കാണപ്പെടുന്ന അസത്യമായ ശരീരാദിപ്രപഞ്ചം സത്യമാണെന്നു വിചാരിക്കുന്നതുകൊണ്ട് ഭ്രാന്തിയുളവാകുന്നു. ഈ ഭ്രാന്തി ഇല്ലാതാക്കുവാനാണ് സാധന പറഞ്ഞിട്ടുള്ളതു എന്നല്ലാതെ തന്നെ താനറിയുവാൻ സാധന എന്തിനാണ്? വിചാരമാർഗ്ഗംകൊണ്ട് സുലഭമായി സ്വസ്ഥാനത്തെത്താം.”

24—4—47.

(൫൮) ‘പാദമേതാണ്? ശിരസ്സേതാണ്?’

ഇന്നു മദ്ധ്യാഹ്നം മൂന്നു മണിക്ക് ഒരു ഭക്തൻ ഭഗവാനെ സമീപിച്ചു “സ്വാമി! എനിക്കൊരാഗ്രഹമുണ്ട്, ഭഗവാൻെറ പാദത്തിൽ എൻെറ ശിരസ്സുവെച്ചു നമസ്കരിക്കണം. ഭഗവാൻ അനുഗ്രഹിച്ചാലും” എന്നു പറഞ്ഞു. “ഓ! ഹോ! അതാണൊ ആഗ്രഹം? നല്ലതുതന്നെ. എ

ന്നാൽ പാദമേതാണ്? ശിരസ്സേതാണ്?" എന്നായി ഭഗവാൻ. ഉത്തരമില്ല. അല്പം കഴിഞ്ഞു ഭഗവാനരുളി "താനെവിടെ ലയിക്കുന്നുവോ, അതാണു പാദം." ആ സ്ഥാനം എവിടെയാണ്? എന്നു ചോദിച്ചു ആ ഭക്തൻ. "എവിടെയാണെന്നോ? തന്നിൽതന്നെയുണ്ട്. 'ഞാൻ' 'ഞാൻ' എന്നു വിജൃംഭിച്ച അഹംഭാവമാണ് ശിരസ്സ്. ആ അഹംവൃത്തി എവിടെ ലയിക്കുന്നുവോ അതാണു ഗുരുപാദം" എന്നരുളി ഭഗവാൻ.

"മാതാ, പിതാ, ഗുരു, ദൈവം ഇങ്ങ ക്രമാനുസാരം ഭക്തി വേണമെന്നു പറയുന്നുവല്ലോ. തന്നിൽ ലയമായാൽ ഭക്തിയിൽ സേവിക്കുക എങ്ങിനെ സാദ്ധ്യമാകും?" എന്നു പറഞ്ഞു ആ ഭക്തൻ. തന്നിൽ ലയിക്കുക എന്നാൽ എന്താണർത്ഥം? ആ ഭക്തിയെ വിശാലമാക്കുക എന്നതാണ്. എല്ലാം തന്നിൽതന്നെയുള്ളതല്ലേ? അതുകൊണ്ടു തന്റെ സ്ഥാനത്തിൽ താൻ നിന്നാൽ ഇതിനെയെല്ലാം വിസ്തീർണ്ണമാക്കാൻ ശക്തിയുണ്ടാകും. "തന്റെ സ്ഥാനത്തിൽ താൻ ലയിക്കുക എന്നത് ബുദ്ധികൊണ്ട് അന്നമയാദികോശങ്ങളെ നീക്കിക്കളഞ്ഞു അതിൽപിന്നെ ബുദ്ധിയേക്കൂടി നീക്കിക്കളയുക എന്നതാണോ? എന്നു ചോദിച്ചു ആ ഭക്തൻ. ബുദ്ധിയെ വിട്ടു എവിടേക്കാണ് പോകേണ്ടതു് ബുദ്ധിയെ അതിൻ സ്ഥാനത്തു നിർത്തുകയാണ് തന്നെ അറിയുക എന്നത്. പുറമെനിന്നുളവാകുന്നതായ വിഷയാദികളെല്ലാം നിക്കം ചെയ്യുവാനായി ബുദ്ധിയെ ഒരു വടിപോലെ പിടിക്കണം. മലിനബുദ്ധി, അമലിനബുദ്ധി എന്നു് രണ്ടുതരത്തിലുണ്ട്. അന്തഃകരണകാര്യങ്ങളായ വിഷയങ്ങളോടുകൂടിയുള്ളപ്പോൾ 'മലിനബുദ്ധി' എന്നു പറയുന്നു. അതിനു

തന്നെ മനസ്സെന്നും, അഹങ്കാരമെന്നും പേരുകളുണ്ടു്. ആ വിഷയാദികളെ നീക്കം ചെയ്യുവാൻ ഉതവുകോൽപോലെയുള്ള "ഞാൻ" എന്ന അഹംസ്ഫുരണക്കു "അമലിന"ബുദ്ധി എന്ന പേര്. ആ സ്ഫുരണയെ പിടിച്ചുകൊണ്ടു ബാക്കിയുള്ള വിഷയവിചാരങ്ങളെല്ലാം നീക്കംചെയ്താൽ ഉള്ളതു ഉള്ളപോലെ കാണും" എന്നരുളി ഭഗവാൻ.

ആ ബുദ്ധിയെ ആത്മാവിൽ ഐക്യം ചെയ്യേണമെന്നാണോ?" എന്നു ചോദ്യം. "ഐക്യം ചെയ്യുവാൻ എവിടെനിന്നെങ്കിലും കൊണ്ടുവരേണ്ട വസ്തുവല്ലല്ലോ? തന്നിലാണുള്ളതു. ആത്മാവിന്റെ സ്ഫുരണയാണു് ബുദ്ധി. ആ ബുദ്ധിയാൽ അചലമായ ആത്മാവിനെ അറിഞ്ഞുകൊണ്ടാൽ താൻ താനായി നില്ക്കും. ആ ബുദ്ധിയേയാണു് ചിലർ ശക്തി എന്നും ചിലർ അഹമെന്നും പറയുന്നതു. ഏതോ ഒന്നെന്നു വിചാരിച്ചുകൊള്ളുക. പുറമെ വിജൃംഭിച്ചതെല്ലാം നീക്കം ചെയ്യുവാനായി ബുദ്ധിയെ വശമാക്കണം. വിടാതെ പിടിക്കണം" എന്നരുളി........

29—4—'48.

(81) 'പ്രേമമാർഗ്ഗം'

ഇന്നു കാലത്തു് എട്ടുമണിക്കു ഒരു തമിഴ യുവാവ് ഭഗവാനെ സമീപിച്ചു, സ്വാമീ! ഈശ്വരനെ പ്രേമിക്കുകയല്ലെ നല്ലത്? പ്രേമമാർഗ്ഗത്തിൽ എന്തുകൊണ്ടു പോകാൻ പാടില്ല! എന്നു ചോദിച്ചു.

ഭഗവാൻ:—പോകാൻപാടില്ലെന്നു ആരു പറഞ്ഞു? പോകാം, പക്ഷെ ഒന്നുണ്ടു്. പ്രേമിക്കേണമെന്നു പറയു

മ്പോൾ, താനും, ഈശ്വരനും എന്ന രണ്ടുണ്ടാകണമെല്ലൊ? ഈശ്വരനും താനും ഒന്നാണല്ലൊ? അതുകൊണ്ട്, പ്രേമിക്കുക എന്നാൽ തന്നിൽ തനിക്കു പ്രേമം എന്നു പറയേണ്ടിവരുന്നു. ഇതിന്നാണ് വാസുദേവമനനത്തിൽ, ആത്മപ്രിയതാദൃഷ്ടാന്തം വിവരിച്ചിരിക്കുന്നത്. മനുഷ്യനു ധനത്തിലാണ് അധികം പ്രിയം. തന്റെ ശരീരത്തിൽ ശരീരത്തേക്കാളധികം പ്രിയം ഇന്ദ്രിയങ്ങളിൽ. ഇന്ദ്രിയങ്ങളിൽവെച്ചു പ്രിയം കണ്ണുകളിൽ. കണ്ണിനെക്കാൾ പ്രിയം പ്രാണനിൽ. പ്രാണനിലും അധികം പ്രിയം ആത്മാവിൽ. ഇതിന്നു ദൃഷ്ടാന്തം പറഞ്ഞിട്ടുള്ളത് പുത്രൻ ആപത്തിൽ പെടുമ്പോൾ, ധനങ്ങൾ ചിലവഴിച്ചു പുത്രനെ രക്ഷിക്കുന്നു. അതുകൊണ്ട് ധനത്തേക്കാൾ പ്രിയം പുത്രനിലാണെന്നുവരുന്നു. ധനം ചിലവഴിച്ചും പുത്രന് മോചനമില്ല, ആ ആപത്തു തന്റെ ശരീരത്തിനെ ബാധിക്കുമെന്നറിയുമ്പോൾ, എനിക്കും പുത്രനും ബന്ധമില്ലെന്നുപറഞ്ഞു ആപത്തിൽനിന്നു താൻ രക്ഷപ്പെടുന്നു. അതുകൊണ്ട് പുത്രനേക്കാൾ പ്രിയം ശരീരം എന്നു വരുന്നു. അകൃത്യം ചെയ്തവരെ, രാജഭടന്മാർ കണ്ണുകൾ കുത്തിപ്പൊട്ടിക്കാൻ പ്രയത്നിച്ചാൽ ശരീരം ബാധ ഏറ്റെടുത്തു കണ്ണുകളെ രക്ഷിക്കും. അതുകൊണ്ട് ശരീരത്തെക്കാൾ പ്രിയം ഇന്ദ്രിയങ്ങളിലാണെന്നുവരുന്നു. രാജഭടൻ കണ്ണുകൾ വിട്ടേക്കാം തന്റെ തല അറുത്തുകളയാമെന്നു പറഞ്ഞാൽ, കണ്ണുപോയ്ക്കോട്ടെ പ്രാണനുണ്ടായാൽ മതി എന്നു വിചാരിക്കും. അതുകൊണ്ട് ഇന്ദ്രിയങ്ങളേക്കാൾ പ്രിയം പ്രാണനിലാണെന്നുവരുന്നു. ഇതേവിധത്തിൽ, ആത്മാനന്ദാപേക്ഷയുള്ളവർ പ്രാണനെക്കളയുവാൻകൂടി പ്രയത്നിക്കും. അവന്നു പ്രാണനേക്കാൾ ആത്മാവിൽ

പ്രിയമുണ്ടാകുന്നു. അതുകൊണ്ടു തനിക്കു പ്രിയരൂപമാ
യുള്ളതു ആത്മാവാണെന്നറിയുകയാണ് ദൈവത്തിനെ
പ്രേമിക്കുക, എന്നതു്. താൻ സുഖമായിരിക്കേണമെന്ന
തിനാണല്ലോ ദൈവത്തിനെ പ്രേമിക്കാൻ പോകുന്നതു്.
താൻതന്നെ ദൈവം. ആത്മാവായതും താൻതന്നെ. പി
ന്നെ പ്രേമിക്കുന്നതു് ആരേ? പ്രേമംതന്നെയാണ് ദൈവം
എന്നരുൾചെയ്തു ഭഗവാൻ.

ഭക്തൻ:—അതുകൊണ്ടാണ് ദൈവത്തിനെ പ്രേമ
മാർഗ്ഗത്തിൽ ഭജിക്കാമോ എന്നു ചോദിച്ചതു്.

ഭഗവാൻ:—ഹാ ഹാ അതുതന്നെയല്ലേ പറഞ്ഞതും.
പ്രേമം തന്നെയാണ് ഭഗവൽസ്വരൂപം. എനിക്കിതു
പ്രിയമല്ല; അതും പ്രിയമല്ല എന്നു പറഞ്ഞു് നന്മതിന്മ
കളെ നീക്കംചെയ്താൽ ബാക്കിയുള്ളതേതാണ്? അതുത
ന്നെ തൻെറ സ്വരൂപം. അതുതന്നെയാണ് സ്വച്ഛമായ
പ്രേമവും. ആ യഥാർത്ഥ പ്രേമത്തിനെ ദൈവമെന്നോ
ആത്മാവെന്നോ എന്തെങ്കിലും പറഞ്ഞുകൊള്ളുക. അതു
തന്നെ ശക്തി; അതുതന്നെ ജ്ഞാനം. എല്ലാം അതുതന്നെ.

ഭക്തൻ:—ബാഹ്യാഭ്യന്തരത്തിൽ തോന്നുന്ന ദുർവ്വിഷ
യങ്ങളിലും സദ്വിഷയങ്ങളിലും ഉള്ള പ്രേമം നീക്കിക്കള
ഞ്ഞാൽ ഈശ്വരനെ പ്രേമിക്കാമെന്നല്ലേ ഭഗവാൻ ഇ
പ്പോൾ പറഞ്ഞതിൻെറ താൽപര്യം? ഇതു പ്രിയമല്ല,
അതു പ്രിയമല്ല എന്നു നീക്കം ചെയ്യുവാൻ ആദ്യം ബുദ്ധി
യുളവാകുമോ?

അപ്പോൾ മറെറാരു ഭക്തൻ ചോദിച്ചു "എല്ലാം അ
നുഭവിച്ചാലല്ലേ നീക്കികളയുക."

ഭഗവാൻ:—അതു സത്യംതന്നെ; അതിനാൽ ദുർഗ്ഗുണത്തെ നീക്കികളഞ്ഞു സൽഗുണത്തെ പ്രേമിക്കണം. പിന്നീടു അതും തടസ്ഥമായതുകൊണ്ടു അതിനെയും നീക്കം ചെയ്യേണ്ടതാണ്. ആകയാൽ ആദ്യം നല്ലതിനെ പ്രേമിക്കുകതന്നെ വേണം; പ്രേമിച്ചു നിരസിക്കേണമെന്നർത്ഥം. അങ്ങിനെ എല്ലാം നീക്കം ചെയ്താൽ ഉള്ളതു താൻ മാത്രമാകും. അതുതന്നെ ശരിയായ പ്രേമം. ആ പ്രേമരഹസ്യം അറിഞ്ഞവനു ലോകം മുഴുവൻ പ്രേമമയമായ് തോന്നും.

28—4—'48.

(32) 'തെര'

ഇന്നലെ മദ്ധ്യാഹ്നം ഒരു ഭക്തൻ ഭഗവാനെ സമീപിച്ചു "സ്വാമീ! തന്നെത്താനറിഞ്ഞവനു ജാഗ്രൽ, സ്വപ്ന, സുഷുപ്തികളെന്ന മൂന്നവസ്ഥകളുണ്ടാകയില്ലെന്നു പറയുന്നുവല്ലോ! സത്യമാണോ? എന്നു ചോദിച്ചു.

ഭഗവാൻ—പ്രസന്നദൃഷ്ടിയിൽ നോക്കി, "ആ മൂന്നവസ്ഥകൾ ഇല്ലെന്ന് പറഞ്ഞതിന് നിങ്ങൾ ധരിച്ച അർത്ഥമെന്താണ്? "ഞാൻ, സ്വപ്നം കണ്ടു ഞാൻ, ഗാഢനിദ്രയിലായിരുന്നു, ഞാൻ, ഉണർന്നു, എന്നു പറയുമ്പോൾ ഈ മൂന്നവസ്ഥകളിലും നിങ്ങൾ ഉണ്ട് എന്നത് നിശ്ചയമല്ലേ? ആകയാൽ ആ 'ഞാൻ' എന്ന വസ്തു ഒന്നുണ്ടെന്ന് സ്ഥിരപ്പെടുത്തിക്കൊണ്ടിരിക്കുന്നുണ്ട്. ഈ മൂന്നവസ്ഥകളിലും ഉള്ളതുപോലെയിരുന്നുകൊണ്ട് ജാഗ്രദവസ്ഥ വരുന്നു, അതുമാറി സ്വപ്നമാകുന്നു, അതുംപോയി സുഷുപ്തിയാകുന്നു. നിങ്ങൾ അപ്പോഴും ഉണ്ട് എപ്പോഴും

ഉണ്ട്, ഇപ്പോഴും ഉണ്ട്. അതു എല്ലാപോലെയെന്നാൽ, സിനിമാദൃശ്യംപോലെ, 'തെര'യെ ഒന്നും ബാധിക്കുന്നില്ല. 'തെര' തെരയായിതന്നെയിരിക്കുന്നു. അതേവിധത്തിൽ ആ നീങ്ങൾ, (ഞാൻ) ഞാനായിതന്നെയിരിക്കുന്നു. അതറിഞ്ഞിരുന്നാൽ ജാഗ്രൽ സ്വപ്നസുഷുപ്ത്യാവസ്ഥകൾ, തെരമീതെയുള്ള ചിത്രങ്ങൾപോലെ നിങ്ങളെ ഒന്നും ബാധിക്കയില്ല. എന്നു പറഞ്ഞാൽ നിങ്ങളെ ബന്ധിക്കുന്നില്ലെന്നർത്ഥം. സിനിമ തെരമീതെ ചിലപ്പോൾ തിരതല്ലുന്ന സമുദ്രം ഗോചരിക്കുന്നു. ഉടനെ കാണാതാകുന്നു. ചിലപ്പോൾ കത്തിജ്വലിക്കുന്ന അഗ്നി പ്രത്യക്ഷമാകുന്നു. അതും ഇല്ലാതാകുന്നു. ഈ സംഭവങ്ങൾ നടക്കുമ്പോഴും 'തെര'യുണ്ട്. ചിത്രം നടക്കാതപ്പോഴും എപ്പോഴും തെരയുണ്ട്. ആ 'തെര' ജലംകൊണ്ട് നനഞ്ഞിട്ടുമില്ല. അഗ്നികൊണ്ട് കത്തിയിട്ടുമില്ല. ഒന്നുംതന്നെ ആ തെരയെ ബാധിച്ചില്ല. അതേപോലെ, ജാഗ്രൽ സ്വപ്നസുഷുപ്ത്യാദ്യവസ്ഥകളിലുളവായ കല്ലോലങ്ങൾ ഒന്നുംതന്നെ ജ്ഞാനിയെ ബാധിക്കുന്നില്ല. താൻ, താനായിനില്ക്കുന്നു.' എന്നരുൾചെയ്തു.

ഭക്തൻ:—എന്നാൽ ഈ മൂന്നവസ്ഥകളും ജ്ഞാനിയെ ബാധിക്കുന്നില്ല എന്നു വരുന്നു. അങ്ങിനെയല്ലേ?

ഭഗവാൻ:—"അതെ, അതെ, ഇതെല്ലാം വരുന്നു, പോകുന്നു. ജ്ഞാനിക്കെന്തുണ്ട്? ജ്ഞാനിക്ക് എപ്പോഴും ഒരേ അവസ്ഥ." എന്നു പറഞ്ഞാൽ, എല്ലാററിനും സാക്ഷിമാത്രമായിരിക്കുമെന്നർത്ഥം" എന്നു പറഞ്ഞു ആ ഭക്തൻ.

ഭഗവാൻ:—അതെ, അയ്യാ! ഇതിന്നു 'പഞ്ചദശി'ദശമപ്രകരണത്തിൽ, വിദ്യാരണ്യരവർകൾ "നാടകദീപം" ഉപമാനമായി പറഞ്ഞിട്ടുണ്ട്. നാടകം അഭിനയിച്ചുകൊണ്ടേയിരിക്കുന്നു. 'ദീപം' അതിന്നു സാക്ഷി. ആ സാക്ഷിക്ക്, അയ്യൂ രാജാവ്, ഇയ്യൂ സേവകൻ, അയ്യൂ നർത്തകി, എന്ന ഭേദമോ ഏറക്കുറവോ ഇല്ലാതെയിരിക്കുന്നു. രംഗസ്ഥലത്തിൽ നടിക്കുന്ന നടന്മാരിലും പ്രേക്ഷകരിലും ഒരേ വിധത്തിൽ പ്രസരിച്ചു പ്രകാശിപ്പിയ്ക്കുന്നു. ആ ദീപം രംഗത്തിന്നു മുമ്പും, രംഗം നടക്കുമ്പോഴും, നടനം കഴിഞ്ഞാലും ഉണ്ട്. അതേ വിധത്തിൽ സാക്ഷി (ആത്മാവ്) വൃദ്ധിക്ഷയാദി വികാരങ്ങളില്ലാതെ, അഹങ്കാര, ബുദ്ധി, ശബ്ദ, സ്പർശ വിഷയാദികൾ പ്രകാശിപ്പിച്ചുനില്ക്കുന്നു. സുഷുപ്തിയിൽ അഹങ്കാരാദികളില്ലെങ്കിലും ആ സാക്ഷി (ആത്മാവ്) നിർവ്വികാരനായ്, സ്വയം പ്രകാശിച്ചുകൊണ്ടിരിക്കുന്നു എന്നു താല്പര്യം. ഏതായാലും ഒന്നുതന്നെ. താനാരാണ്, തന്റെ സത്യസ്വരൂപം ഏതാണ്? എന്നു വിചാരിച്ചറിഞ്ഞാൽ, ഈ സന്ദേഹങ്ങളൊന്നുമുണ്ടാകയില്ല എന്നരുൾചെയ്തു ഭഗവാൻ.

ഞാൻ ചെയ്യുന്നുവെന്ന ഭാവനക്ക് സ്ഥലമെവിടെ? ഏതോ ഒരു ശക്തിമൂലം കാര്യം നടക്കുന്നെന്നു അറിയുന്നു ജ്ഞാനി.

ജ്ഞാനികൾ ശാപാനുഗ്രഹത്തിന്നു സമർത്ഥരാണെന്നു പറയുന്നുവല്ലൊ; അവക്കൊന്നും ഇല്ലെന്നു പറയുന്നുവല്ലൊ ഭഗവാൻ? എന്നൊരാൾ ചോദിച്ചു "അതെ അയ്യാ! സമർത്ഥരല്ലെന്നു ആരു പറഞ്ഞു. താൻ വേറെ ഈശ്വരശക്തി വേറെ, എന്നുള്ള ഭാവന അവക്കുണ്ടാക

ന്നില്ല. ഉള്ളതു ഒരേ ശക്തി. ആ ശക്തികൊണ്ടാണ് താൻ ചലിക്കുന്നതെന്നു ഗ്രഹിച്ച് അഹം കർത്തൃത്വരഹിതരായിരിക്കും. അവർ ഇരിക്കുന്നതുതന്നെ ലോകത്തിനു നന്മ. പ്രാരബ്ധാനുസാരം ചെയ്യേണ്ടുന്ന പ്രവൃത്തികൾ ഉണ്ടെങ്കിൽ ആ പ്രവൃത്തി നിവൃത്തിക്കും, അത്രമാത്രം."

21—5—'47.

(33) 'നിദിധ്യാസ'

ഇന്നു കാലത്തെ എട്ടുമണിക്ക് ശിഷ്യകോടികളിൽ ചേർന്ന "ഡോക്ടർ സയ്യദ്" ഭഗവാനോടീവിധം ചോദിച്ചു. "ലോകം മുഴുവൻ ആത്മസ്വരൂപമാണെന്നു ഭഗവാനരുൾചെയ്യുന്നു. എന്നിട്ടും ഈ ലോകത്തിൽ എന്താണിത്ര ധാരാളം കഷ്ടപ്പാടുകൾ?" ഭഗവാൻ പ്രസന്നവദനരായ് "അതാണ് 'മായ' എന്നു പറയുന്നതു. വേദാന്തചിന്താമണിയിൽ ആ മായയെ അഞ്ചു വിധത്തിൽ പറഞ്ഞിരിക്കുന്നു. ആ ഗ്രന്ഥം കർണ്ണാടകഭാഷയിൽ "നിജഗുണയോഗി" എന്നവർ എഴുതിയിരിക്കുന്നു. അതിനു തമിഴിൽ അനുവാദം ഉണ്ട്. തമസ്സു, മായ, മോഹം, അവിദ്യ, അനിത്യം, എന്നു മായക്കു അഞ്ചു പേരുകളുണ്ട്. ജീവചൈതന്യത്തെ മറച്ചുവെക്കുന്നതു 'തമസ്സ്' ജഗദ്രൂപമായ താൻ വേറെയാണെന്നു തോന്നിക്കുന്നതു 'മായ', അങ്ങിനെ തോന്നിപ്പിക്കുന്ന ജഗത്തിന് ശുക്തിരജത, ഭ്രാന്തിയുണ്ടാക്കുന്നതു മോഹം, വിദ്യയെ നശിപ്പിക്കയാൽ അവിദ്യ, സദ്രൂപത്തിനു അന്യമായതുകൊണ്ട് അനിത്യം, എന്നും പറയപ്പെടുന്നു. ഈ പഞ്ചവിധമായ മായയെക്കൊണ്ട് സിനിമാരംഗത്തിലെപോലെ ആത്മാവിൽ ഈ കല്ലോലജാലങ്ങൾ ഗോചരിക്കുന്നു. ഈ മായയെക്കളയു

വാൻവേണ്ടി പ്രപഞ്ചം 'മിഥ്യ'യാണെന്നു പറയുന്നു. ആത്മാവ് തെരപോലെയും, വന്നു പോയ്ക്കൊണ്ടിരിക്കുന്ന ചിത്രപടങ്ങൾ തെരയെ ആശ്രയിച്ചതായല്ലാതെ വേറെ അല്ല എന്നു അറിയുകതന്നെ വേണം. 'ആത്മാവ് ലോകനദൃഷ്ടിയുള്ളവായി' ദൃശ്യപ്രപഞ്ചം ആത്മാവിന്നു ഭിന്നമല്ല എന്നറിയുന്നതുവരെക്കും, ഈ കാണപ്പെടുന്നതെല്ലാം 'മിഥ്യ' എന്നു പറയാമെന്നല്ലാതെ, ദൃഷ്ടി മാറിയാൽ, ആത്മാവ് ഏകമായ് തോന്നിക്കും. ആകയാൽ 'മിഥ്യ' എന്നു പറഞ്ഞവർതന്നെ തിരിച്ചു എല്ലാം ആത്മസ്വരൂപമാണെന്നു പറയും, 'ദൃഷ്ടിയല്ലയോ പ്രാധാന്യം? ദൃഷ്ടി മാറിയാൽ സൃഷ്ടിയിലുള്ള കല്ലോലജാലങ്ങളെല്ലാം നമ്മെ ബാധിക്കയില്ല. സമുദ്രത്തിലെ അലകൾ ഭിന്നമാണോ? സമുദ്രത്തിൽ അലകളെന്തിനുണ്ടാകുന്നു എന്ന് ചോദിച്ചാലെന്താണ് ഉത്തരം പറയേണ്ടത്. സൃഷ്ടിയിലെ കല്ലോലജാലങ്ങളും അത്രമാത്രമാണ്. അലകളായി വരുന്നു പോകുന്നു. ഈ പ്രപഞ്ചം ആത്മാവിൽനിന്ന് ഭിന്നമല്ല എന്ന് അറിഞ്ഞു ഇരുന്നാൽ ഈ പ്രകടനമൊന്നും ഉണ്ടാകയില്ല."

"ഭഗവാൻ എത്ര തവണ ബോധിപ്പിച്ചാലും എനിക്ക് മനസ്സിലാകുന്നില്ലല്ലോ" എന്നു പറഞ്ഞു 'ഡാക്ടർ സയ്യദ്' ദീനസ്വരത്തിൽ "സർവ്വത്ര നിറഞ്ഞിരിക്കുന്ന ആത്മാവിനെ അറിയുവാൻ കഴിയുന്നില്ലെന്നു പറയുന്നു, എന്താണ് ചെയ്യേണ്ടത്? 'ഞാൻ' ഉണ്ട്, ഞാൻ ചെയ്യുന്നു, ഇതു എന്റേത് എന്നൊക്കെ ചെറുബാലന്മാർ കൂടി പറയുന്നു. ആകയാൽ 'ഞാൻ' എന്നതു എപ്പോഴും ഉള്ളതാണെന്ന് എല്ലാവരും അറിഞ്ഞുതന്നെയിരിക്കുന്നു. ആ ഞാൻ ഉണ്ടായതിൽപിന്നെ നീ എന്നും, ശരീരമെന്നും ഇ

ത്ര്യാദികളുണ്ടാകുന്നു. ഇങ്ങിനെ മുമ്പിൽതന്നെ പ്രത്യക്ഷമായ നില്ക്കുന്ന തന്നെ താനാരാണെന്നറിയുവാൻ വിളക്കെടുത്തു തിരയേണമോ? തനിക്കു ഭിന്നമല്ലാത്ത ആത്മസ്വരൂപത്തെ എനിക്കറിയുന്നില്ലല്ലോ എന്നു പറയുന്നതു എനിക്കു് ഞാനാരാണെന്നറിയുന്നില്ല എന്നതുപോലെയും ഞാനെന്നെ അറിയുന്നില്ലെന്നതുപോലെയുമാണ്."

"എന്നാൽ ശ്രവണമനനാദികളാൽ പരിപക്വചിത്തരായ് ദൃശ്യമെല്ലാം മായാമയമായ് ഭാവിക്കുന്നവൎക്കു നിദിദ്ധ്യാസംകൊണ്ടു് യഥാൎത്ഥസ്വരൂപം കാണാമായിരിക്കാം എന്നു പറയണം അല്ലേ ഭഗവാൻ? എന്നു പറഞ്ഞു ഭക്തനായ 'സയ്യദ്' ആ! അതെ; അതെ; നിദി, എന്നതാണ് സ്വരൂപം. ഗുരുവാക്യശ്രവണ മനനാദികളാൽ, സ്വരൂപത്തിൽ ധ്യാനമുള്ളവായി ഇരിക്കലാണ് 'നിദിദ്ധ്യാസഃ" എന്നതു്. നിദി-സ്വരൂപത്തിൽ-ധ്യാസ, തദേകനിഷ്ഠയിൽ അതിനെ ചിന്തിക്കുക. അങ്ങിനെ ചിന്തിക്കുംതോറും അതിലേക്കു ലീനമായി ലയിച്ചുപോകും.. അപ്പോഴും അതു താൻ താനായ് പ്രകാശിക്കും. അതു സദാ ഉള്ളതല്ലയൊ ആ പ്രത്യക്ഷവസ്തുവെ കാണ്മാൻ എത്രയെത്ര ചോദ്യങ്ങളാണ്." എന്നു് ഭഗവാനരുളി.

23—5—'47.

(84) 'അജപതത്വം'

ഇന്നു കാലത്തെ എട്ടു മണിക്കു ഒരു കാഷായാംബരധാരി വന്നു "ഭഗവാനെ! മനോനിഗ്രഹത്തിന്നു അജപമന്ത്രം ജപിക്കുന്നതു് നല്ലതാണോ? ഓംകാരം നല്ലതാണോ? ഏതാണ് ഉപയോഗകാരി അതു പറഞ്ഞുതരണം" എന്നു ചോദിച്ചു "അജപം എന്നാൽ എന്തൊന്നാണെന്നാണ്

നിങ്ങളുടെ ഭാവം? സോഹം, സോഹം എന്ന് വായാൽ ഉച്ചരിച്ചാൽ അജപമാകുമൊ? അജപമെന്നത് വാക്കാലു ച്ചരിക്കാതെ തന്നിൽതാനെ നടക്കും ജപത്തിനെ അറി യുകയാണെന്നു അറിയണം. ശരിയായ ജപതത്വം ഗ്രഹി ക്കാതെ വിരലെണ്ണിക്കൊണ്ടു ജപമാല ഉരുട്ടിക്കൊണ്ടും വാ യകൊണ്ട് സോഹം,സോഹം എന്ന് അക്ഷരലക്ഷം ജപി ക്കയാണെന്നു ഭാവിക്കുന്നു. ജപത്തിനുമുമ്പ് "പ്രാണായാമെ വിനിയോഗഃ" എന്നു പറഞ്ഞിട്ടുണ്ട്. ആദ്യംപ്രാണായാമം ചെയ്തു മന്ത്രം ജപിക്കേണമെന്നാണർത്ഥം. പ്രാണായാമമെ ന്നത് വായ മൂടലാണെന്നല്ലേ? പ്രാണനിരോധംകൊണ്ട് പഞ്ചഭൂതങ്ങളെ ബന്ധിച്ചാൽ, ഉള്ള തത്വം ബാക്കിനി ല്ക്കും. അത് അഹം, അഹം എന്ന് സദാ ജപിച്ചുകൊണ്ടി രിക്കും. അതാണ് 'അജപം.' ആ തത്വം അവഗതം ചെയ്യു ക, അജപമാകുന്നതല്ലാതെ വായാലെ ജപിക്കുന്നത് അജ പമെങ്ങിനെയാകും? ഇടവിടാത്ത ആജ്യധാരപോലെ, താനായി ജപിച്ചുകൊണ്ടിരിക്കുന്ന സത്യവസ്തു സദ്ദർശന മാണ്. അജപഗായത്രി എല്ലാം ഉപനയനകാലത്തിൽ അംഗന്യാസ,കരന്യാസാദി ദിഗ്ബന്ധങ്ങളാൽ പ്രാണാ യാമം ഉപദേശിച്ചു, അഭ്യാസപരിപാകാനുസാരം 'അജ പത്തെ ജപിക്ക, എന്നു പറയും. അതൊന്നും ആലോ ചിക്കാതെ എന്തൊ അജപം, അജപം എന്നു പറയുന്നു. ഓങ്കാരവും അതുപോലെതന്നെ. "ഓം" എന്നതു സർവ്വത്ര നിറഞ്ഞ പരിപൂർണ്ണവസ്തുവാണല്ലേ? അതു വാക്കാലെ എങ്ങിനെ ഉച്ചരിക്കും? "ഓമിത്യേകാക്ഷരം ബ്രഹ്മം അ ദ്വിതീയം സനാതനം." ഈ സൂത്രം ഗ്രഹിക്കാതെ മൂലാ ധാരത്തിൽ ഗണപതിക്ക് ഇത്ര ആയിരം ജപം, തദിതര ചക്രാദികൾക്കിത്ര, ബ്രഹ്മാവിന്നിത്ര, വിഷ്ണുവിന്നും സദാ ശിവന്നും ഇത്ര ആയിരം എന്നു കണക്കില്ലാതെ ഗ്രന്ഥ

ങ്ങൾ എഴുതിവെച്ചിരിക്കുന്നു. ജപിക്കുന്നതാരാണ്? എന്നു ചിന്തിച്ചറിഞ്ഞിരുന്നെങ്കിൽ, ജപം ഏതാണ് എന്നറിയും. ജപിക്കുന്നതാരാണെന്നു അന്വേഷിച്ചുപിടിക്കാൻ നോക്കിയാൽ ആ ജപം താനായി ഇരിക്കുന്നുണ്ടാകും" എന്നരുൾചെയ്തു ഭഗവാൻ.

"വായിനാലുള്ള ജപത്തിന്നു ഫലമില്ലേ? എന്നൊരാൾ ചോദിച്ചു. "ഇല്ലെന്നാരു പറഞ്ഞു? അതു ചിത്തശുദ്ധിക്കു കാരണമാകും. ജപിക്ക, ജപിക്ക, പരിപക്വതയുളവായി എപ്പോഴെങ്കിലും ശരിയായ മാർഗ്ഗം കാണും. നല്ലതായാലും ചീത്തയായാലും ചെയ്തതൊന്നും വൃഥാ പോകയില്ല. ഒന്നിനേക്കാൾ വേറെ ഒന്നുയർച്ച എന്നത് അധികാരിഭേദമനുസരിച്ചു പറയേണ്ടിയിരിക്കുന്നു."

21—6—47.

(35) 'ഉപനയനം'

രണ്ടു ദിവസംമുമ്പ് കാലത്തെ ഉപനയനം കഴിഞ്ഞ പുത്രനേയുംകൊണ്ട് ഒരാൾ ഭഗവാന്റെ സന്നിധിയിൽ വന്നു നമസ്കരിച്ചുപോയി. അയാൾ പോയപ്പോൾ "ഉപനയനസാരാംശം എന്താണ് എന്നു ഒരു ഭക്തൻ ഭഗവാനോടു ചോദിച്ചു. ഭഗവാൻ ചിരിച്ചുകൊണ്ട് ഇവ്വിധം അരുൾചെയ്തു.

"ഉപനയനമെന്നാൽ കേവലം മൂന്നു തണ്ടിലുള്ള നൂൽ കഴുത്തിൽ ധരിക്കുക മാത്രമല്ല. ഈ രണ്ടു കണ്ണുമാത്രമല്ല ഹേ! മൂന്നാമതൊരു കണ്ണുണ്ട് എന്നു ധരിപ്പിക്കലാണ്, അതു ജ്ഞാനനേത്രമാണ്, ആ കണ്ണു തുറന്നു

സ്വസ്വരൂപത്തെ കാണുക എന്ന് ബോധന കൊടുക്കു ന്നെന്നാണർത്ഥം. ഉപനയനമെന്നാൽ, എനി ഒരു കണ്ണു, ആ കണ്ണു തുറക്കണം എന്ന് ബോധിപ്പിക്കുന്നു. അതിന്നായി പ്രാണായാമം ശീലിപ്പിക്കുന്നു. പിന്നീട ബ്രഹ്മോപദേശം ചെയ്തു, സഞ്ചി തൂക്കിക്കൊണ്ട് ഭിക്ഷക്ക് പോക എന്നു പറയുന്നു. മാതൃഭിക്ഷയാണ് പ്രഥമഭിക്ഷ. പിതാവ് ബ്രഹ്മോപദേശം ചെയ്താൽ, മാതാവ് മൂന്നു പിടി അരി കൊടുക്കുന്നു. എന്തിനെന്നാൽ, പിതാവ് ചെയ്ത ഉപദേശം മനനംചെയ്വാനായി ഭിക്ഷാടനം ചെയ്തു, ഗുരുകുലവാസം ചെയ്തു ജ്ഞാനനേത്രം തുറന്നു ആത്മാനുഭൂതി അനുഭവിക്കേണമെന്നാണ് ഉപനയനത്തിൻെറ താല്പര്യം. പ്രസ്തുതം ആ വിഷയം മറന്നു. പ്രാണായാമമെന്നത്, വിരൽകൊണ്ട് മൂക്കിൽ ദ്വാരംമൂടി അഭിനയിക്കുകയൊ, ബ്രഹ്മോപദേശമെന്നത് പുതുവസ്ത്രം കച്ചകെട്ടിയുടുക്കുകയോ ചെവിയിൽ ഗുസഗുസ ശബ്ദിക്കുകയൊ, ഭിക്ഷയെന്നത് അരികൊണ്ട് സഞ്ചി നിറക്കുകയൊ ആയി പരിണമിച്ചിരിക്കുന്നു. ഉപദേശം ചെയ്യുന്ന പിതാവിന്നും ചെയ്യിപ്പിക്കുന്ന ഗുരുവിന്നും ഉപനയനതത്വം അറിയാതിരിക്കുമ്പോൾ, ആ ബാലന്മാർക്ക് എന്തറിയും?

അത്ര മാത്രമല്ല, ഗുരുകുലവാസംകൊണ്ട് വിജ്ഞാനം ആൎജ്ജിച്ചതിൽപിന്നെ, മനസ്സ വിഷയത്തിൽ ചെല്ലുമൊ, ഇല്ലയൊ എന്ന് പരിശീലനം ചെയ്വാനായിട്ടാണ് സ്വഗൃഹത്തിലേക്കയക്കുമത്രെ ഗുരുക്കൾ. സ്വഗൃഹത്തിൽ അല്പദിവസം താമസിച്ചു വിരാഗിതരായ് കാവടികെട്ടി കാശിയാത്രക്കു പോകണം. കന്യാദാനത്തിന്നു ആൾവരും "പാണിഗ്രഹണം ചെയ്യാം" 'പരിഗ്രഹിക്കു' എന്ന് വി

വരം കൊടുക്കുമത്രെ വിരാഗിയായവൻ കേൾക്കാതെ പോകുകയും, രാഗമുള്ളവൻ തിരിച്ചുവന്നു കന്യാദാനം സ്വീകരിക്കുകയും ചെയ്യും. ഇങ്ങിനെയൊക്കെയാണ് ഉപനയനസാരം. ഇപ്പോൾ അതെല്ലാം പോയി. കാശിയാത്ര എന്ന് പറഞ്ഞുകൊണ്ട് കസവുദോത്തി കെട്ടി കണ്ണുകളിൽ മഷി തേച്ചു നെററിയിൽ തിലകമിട്ടു പാദത്തിൽ മഞ്ഞൾ പൂശി ശരീരം മുഴുവൻ ഗന്ധംതേച്ചു കഴുത്തിൽ പൂമാലകൾ അണിഞ്ഞ് കുടയും ചെരുപ്പുമായി ശൃംഗാരത്തിൽ നടന്നു വാദ്യഘോഷത്തോടെ പുറപ്പെടുന്നു. ബന്ധുക്കൾ വന്നു പെണ്ണിനെ തരാമെന്നു പറഞ്ഞാൽ, "റിസ്റ്റ് വാച്ച് വേണം, മോട്ടോർ സൈക്കൾ, കാറ്, അതു, ഇതു ഒക്കെ കിട്ടിയാൽ വിവാഹം ചെയ്യാമെന്ന് ഏൽക്കുന്നു. ചോദിച്ചതെല്ലാം കന്യകയോടുകൂടി കിട്ടിയാൽ കല്യാണം കഴിച്ചു, ഉടനെ ഫോട്ടോ എടുക്കലും വിരുന്നുഭോജനം നടത്തലും മുതലായ കാലക്ഷേപവും തുടങ്ങുന്നു. ഭിക്ഷയെന്നത് പണസഞ്ചി നിറക്കൽ. കാശിയാത്രയും ആഡംബരവുമെല്ലാം മാറിയിരിക്കുന്നു, അത്രതന്നെ."

28—6—'47.

## (36) 'അറിഞ്ഞും അറിയാഞ്ഞുമുള്ള ചോദ്യം'

നാലഞ്ചുനാൾ മുമ്പു ഈ നഗരത്തിൽ വൈശ്യസംഘസമാവേശം നടന്നു. ആന്ധ്രദേശത്തിലെ വൈശ്യപ്രമുഖർ അനേകം പേർ വന്നിരുന്നു. അതിൽ പ്രമുഖനായ ഒരുവർ ഭഗവാനോടു "സ്വാമീ! ദൈവം ജീവനാണെങ്കിൽ ജീവനുണ്ടാകുന്ന ദുഃഖം ദൈവത്തിനും ബാധിക്കുമോ? ഇല്ലയോ? എന്ന് ചോദിച്ചു. "ഈ ചോദിക്കുന്നതാരാണ്", ജീവനോ

ദൈവമൊ?" "ജീവൻതന്നെ ഭഗവാൻ—ആ ജീവനാരാണ്? എങ്ങിനെയുള്ളതാണ്? എവിടെനിന്നുണ്ടായി? എവിടെ ലയിക്കുന്നു എന്നു വിചാരിച്ചറിയുമ്പോൾ ജീവനെന്നു പറയുന്നവൻതന്നെ ദൈവവുമാകും. അപ്പോൾ ആ ജീവനുണ്ടാകുന്ന ദുഃഖം ദൈവത്തിനെ ബാധിക്കുമൊ ഇല്ലയൊ എന്നറിയാം. അറിഞ്ഞാൽ പിന്നെ ഒരു ബാധയുമില്ല." "അതറിയുന്നില്ലല്ലൊ? എന്നുപറഞ്ഞു അയാൾ. ഭഗവാൻ "അതിനെ അറിയുവാൻ പ്രയത്നം ആവശ്യമില്ല. നിദ്രയിൽ നിങ്ങൾ ഉണ്ടല്ലൊ? എന്നാൽ, ഈ ദൃശ്യമെല്ലാം ഇല്ലാതെയാകുന്നുവല്ലൊ. എഴുനീല്ക്കുമ്പോൾ എല്ലാം ഉണ്ടാകുന്നു. നിങ്ങൾ നിദ്രയിലുമുണ്ട്. ഉണന്നപ്പോഴുമുണ്ട്. മേലെവരുന്നതെല്ലാം നീക്കിക്കളയണം." ഭക്തൻ എങ്ങിനെ നീക്കിക്കളയും? താൻ ഉള്ളതുപോലെയിരുന്നാൽ അതു താനെ നീങ്ങിക്കൊള്ളും. ചലനമില്ലാതിരിക്കയാണ് തൻെറ സത്യസ്വഭാവം. ഉള്ളതു ഉള്ളപോലെ കണ്ടാൽ ഇല്ലാത്തതു ഇല്ലാതായിതീരും." എന്നരുളി ഭഗവാൻ.

അങ്ങിനെ കാണുവാനുള്ള മാൎഗ്ഗമേതാണ്? "താൻ ആരാണ്? തൻെറ യഥാൎത്ഥ സ്ഥിതി ഏതാണ്? എന്നു വിചാരിക്കുകയാണ് മാൎഗ്ഗം" "ആ വിചാരം എങ്ങിനെ ഉണ്ടാകും?" ഭഗവാൻ ഹ്ഹ! ഹ്ഹ! എന്നു വെറുതെയിരുന്നു. അയാൾ അല്പംകഴിഞ്ഞു "ശരി; ഇതുതന്നെ മാൎഗ്ഗം" എന്നുപറഞ്ഞു സമീപസ്ഥർ തടുത്തിട്ടും നില്ക്കാതെ ഭഗവാൻെറ പാദം സ്പൎശനംചെയ്തു, വൈശ്യസംഘത്തോടെ തിരിച്ചുപോയി. അയാൾ പോയപ്പോൾ, ഭഗവാൻ അടുത്തുള്ളവരോടായി "ചോദ്യം അറിയാഞ്ഞിട്ടല്ല, നമ്മളെ പരീക്ഷിക്കാൻ ചോദിക്കയാണ് "പാദം സ്പൎശിച്ചു, കാൎയ്യം നിവൃത്തിച്ചു" എന്നു പറപ്പെട്ടുപോയി. എനി എന്തുവേ

ണം?" ഇങ്ങിനെ ഓരോന്നിലും തൃപ്തിപ്പെടുന്നു." എന്നരുളി ഭഗവാൻ.

നെല്ലൂരിൽനിന്നുവന്ന ഒരു ധനവാൻ 'റെഡ്ഡി' സ്വാമി! ആനന്ദമാണ് ആത്മാവ് എന്നു പറയുന്നുവല്ലോ? ആനന്ദമെന്നതു ദുഃഖരഹിതമായതല്ലയൊ. എന്നാൽ, ജീവൻ ആനന്ദമനുഭവിക്കുമ്പോൾ ദുഃഖം അറിയാതിരിക്കുമൊ?" ദുഃഖമുലമല്ലെ ആനന്ദമുള്ളു. ഇതു ദുഃഖമാണെന്നറിഞ്ഞാലല്ലെ അതു ആനന്ദമാണെന്നറിയുകയുള്ളു. വിചാരമുള്ളവരേക്കും രണ്ടും ഉണ്ട്; ആത്മാവ് സുഖദുഃഖാതീതമാണ്, എന്നാലും ആത്മാവിന്നു സുഖമെന്നാണ് പേര്. സദസത്തുക്കൾക്കതീതം സത്ത്, ജ്ഞാനാജ്ഞാനാതീതം ജ്ഞാനം, വിദ്യാ വിദ്യാതീതം വിദ്യ. ഇതേവിധത്തിൽ എന്തെന്തൊക്കെയൊ പറയുന്നു. പറയാനെന്തുണ്ട്?" എന്നരുളി ഭഗവാൻ.

18—7—'47.

(37) 'അക്ഷയലോകം'

മദ്ധ്യാഹ്നം കഴിഞ്ഞാറെ ഒരു തമിഴ് യുവാവ് ഭഗവാനെ സമീപിച്ചു 'സ്വാമി! ഞാൻ ധ്യാനത്തിൽ കിടന്നപ്പോൾ ഉറക്കംവന്നു. ആരാണെന്നു മനസ്സിലായില്ല. സ്വപ്നത്തിൽ ഒരാളെക്കണ്ടു 'അയാൾ എന്നെനോക്കി, ദ്ധസ്വരത്തിൽ' ഈശ്വരൻ പതിനാറു ശിരസ്സോടുകൂടി കല്ല്യാവതാരം എടുത്തു ഒരു സ്ഥലത്തു വളരുന്നുണ്ട്" എന്നു പറഞ്ഞു മറഞ്ഞുകളഞ്ഞു. ആ കലിമൂർത്തി എവിടെയുണ്ട്? എന്നു ഭഗവാൻ പറഞ്ഞുതരണം" എന്നു പറഞ്ഞു. "ശരി, ശരി; ആ സ്വപ്നത്തിൽ കണ്ടവരോടു

തന്നെ ചോദിക്കാമായിരുന്നില്ലേ? അപ്പോൾതന്നെ ചോദിച്ചിരിക്കണം. ഇപ്പോൾമാത്രം എന്താണ്? അവര് തിരിച്ചുവരുന്നതുവരെയും അവരെ ധ്യാനം ചെയ്യുക!" "ആ യുവാവ് ആ വാക്കു ചലോക്തിയാണെന്നു ഗ്രഹിക്കാതെ ധ്യാനം ചെയ്തുകൊണ്ടിരുന്നാൽ അവര് തിരിച്ചു വന്നു യഥാർത്ഥം പറഞ്ഞുതരുമോ?" എന്നു ചോദിച്ചു. "ആ അവതാരപുരുഷൻ വന്നുപറഞ്ഞുതരാതിരുന്നാലും, തന്നാലും, ധ്യാനം മാത്രം വിടാതെ ചെയ്തുകൊണ്ടിരുന്നാൽ, യഥാർത്ഥമേതാണോ അതു ഗോചരിക്കും. അപ്പോൾ ഒരു സന്ദേഹത്തിന്നും ഇടവരികയില്ല."

ഇതേ സമയത്തിൽ മറ്റൊരാൾ "ഈശ്വരൻ അക്ഷയലോകത്തിലാണെന്നു പറയുന്നുവല്ലോ, സത്യമാണോ?" എന്നു ചോദിച്ചു. "നാം ക്ഷയലോകത്തിലാണെങ്കിൽ അവര് അക്ഷയലോകത്തിലായിരിക്കും. ക്ഷയലോകത്തിൽ നാം ഉണ്ടോ? ഇല്ലയോ? ഇതു സത്യമാണെങ്കിൽ അതും സത്യമായിരിക്കാം. നമ്മൾ ഇല്ലെങ്കിൽ ലോകം ഏതാണ്? കാലം ഏതാണ്?" ഇതിന്നിടയിൽ നാലു വയസ്സു പ്രായമുള്ള ഒരു ബാലൻ ഒരു മോട്ടോർ കാർ കയ്യിൽ വെച്ചുകൊണ്ടു പ്രവേശിച്ചു. ഭഗവാൻ കണ്ടു "അരെ! മോട്ടോർ നമ്മളെകൊണ്ടുപോകുന്നതിന്നുപകരം നമ്മൾ മോട്ടോറിനെക്കൊണ്ടുപോകയാണ്. ബലെ, ഭേഷ്" എന്നു ചിരിച്ചു എല്ലാവരേയും നോക്കി ഇതാ, ഇതൊരു ഉപമയെടുക്കാം. മോട്ടോറിൽ നാം ഇരുന്നു. നാം വന്നു. മോട്ടോർ നമ്മളെ ചുമന്നുകൊണ്ടുവന്നു എന്നു പറയുന്നു. നമ്മൾ നടത്താതെ ജഡമായ കാറു നടക്കുമോ? ഇല്ല; നടത്തിയതാര്? അതുപോലെതന്നെ ഈ ലോകവും നാമും. നാം ഇല്ലെങ്കിൽ ഈ ലോകമേതാണ്? കാ

ഞാൻ ഒരാറം ഉണ്ടെങ്കിലല്ലെ സൃഷ്ടിവൈചിത്ര്യം മന സ്സിലാക്കുക. കാണുന്നതാര്? 'താൻ' താൻ സർവ്വത്ര നിറ ഞ്ഞുമിരിക്കുന്നു. പിന്നെ ക്ഷയമേതാണ്? അക്ഷയമേ താണ്? വിചാരണചെയ്തു തന്നെ അറിഞ്ഞിരുന്നാൽ ഒരു കഷ്ടവുമുണ്ടാകയില്ല" എന്നരുളി ഭഗവാൻ.

19—7—'47.

(38) 'ശ്രവണമനനാദികൾ'

ഇന്നലെ കുംഭകോണത്തിൽനിന്നു രണ്ടു പണ്ഡിത ന്മാർ വന്നിരിക്കുന്നു. അവര് ഇന്നു കാലത്തെ ഒമ്പതു മണിക്കു ഭഗവാനെ സമീപിച്ചു "സ്വാമി! പോരട്ടെ! മനഃശാന്തിയുണ്ടാകാൻ അനുഗ്രഹിക്കേണമെന്ന് പ്രാർത്ഥി ക്കുന്നു" എന്നു പറഞ്ഞു. ഭഗവാൻ ശിരസ്സാംഗ്യത്താൽ അനുവാദം നൽകി, അടുത്തുള്ള രാമചന്ദ്രരെ നോക്കി 'ശാന്തി'യാണ് സ്വരൂപം. അതിനുളവാകുന്നവയെല്ലാം നീക്കം ചെയ്താൽ ബാക്കി നില്ക്കുന്നതു 'ശാന്തി'തന്നെ. ഉണ്ടാകുവാൻ എന്തുണ്ട്? ഉളവാകുന്നതെല്ലാം ഇല്ലാതാ ക്കണം. അത്രയെ പ്രയത്നിക്കേണ്ടൂ. പക്വചിത്തരാണെ ങ്കിൽ 'ശാന്തി'യാണ്' സ്വരൂപം എന്നു മാത്രമെ പറയേ ണ്ടതുള്ളൂ. ജ്ഞാനമുളവാകും. അപക്വചിത്തന്മാർക്ക് ശ്രവ ണമനനാദികൾ ആവശ്യമുണ്ടെന്നല്ലാതെ പക്വചിത്ത ക്കു അതു ആവശ്യമില്ല. ദൂരദേശത്തിലുള്ളവർ, രമണാശ്ര മത്തിലേക്കു എങ്ങിനെ പോകേണമെന്ന് ചോദിച്ചാൽ, ഇന്ന വണ്ടിയിൽ കയറി ഇന്ന സ്ഥലത്തിറങ്ങി ആ വഴി യുടെ ഈ വഴിയുടെ എന്നൊക്കെ പറഞ്ഞു മനസ്സിലാ ക്കണം. തിരുവണ്ണാമല രമണാശ്രമത്തിൽ എത്തിച്ചേ

ന്നവർക്ക്, ഇതാ, ഹാളിൽ ഇരിക്കുന്ന മഹർഷി എന്നു മാത്രം പറഞ്ഞാൽമതി. കണ്ടുകൊള്ളും, പിന്നെ നിങ്ങൾക്കു പണിയില്ല."

"ശ്രവണമനനാദികളെന്നാൽ വേദാന്തഗുരുവാക്യശ്രവണാദികളാണോ? എന്ന് ഒരാൾ ചോദിച്ചു. "അതെ, എന്നാൽ ഒന്നുണ്ട്. ഈ ബാഹ്യശ്രവണമനനാദികളല്ലാതെ, ആന്തരശ്രവണമനനാദികളുണ്ട്. അവ, മനഃപരിപാകവശാൽ സ്ഫുരിക്കണം, ആന്തരശ്രവണം ചെയ്യുന്നവർക്ക് സന്ദേഹങ്ങളുണ്ടാകുന്നില്ല.

"ആന്തരശ്രവണമെന്നാലെന്താണ്? എന്നു ചിലർ ചോദിക്കുമ്പോൾ, സദാ ഹൃദയത്തിൽ അഹം,മഹമെന്ന് ഭാസിതമായ ആത്മസ്ഫുരണ അറിയുകയാണ് ആന്തരശ്രവണമെന്നും, അതിൽ സ്ഥിരതവെക്കുവാനഭ്യാസംചെയ്യുക മനനവുമാണെന്നും അതിൽ താനായ് നില്ക്കുകയാണ് നിദിധ്യാസമെന്നും" ശ്രീഭഗവാൻ അരുൾചെയ്തു.

"ഭഗവദ്രചിതമായ ഹൃദയകുഹരമദ്ധ്യേ" എന്നു ശ്ലോകം ചോടെ ചേർക്കുന്നു.

"ഹൃദയകുഹരമദ്ധ്യേ കേവലം ബ്രഹ്മമാത്രം
ഹ്യഹമഹമിതി സാക്ഷാദാത്മരൂപേണഭാതി
ഹൃദിവിശമനസാ സ്വം ചിന്വതാമജ്ജതാവാ
പവനചലനരോധാദാത്മനിഷ്ഠോഭവത്വം"

3—9—'47.

(69) 'മൌനമുദ്ര'

ഇന്നു മൂന്നുമണിക്കു ഞാൻ ചെന്നപ്പോൾ ഭഗവാൻ ഭക്തജനങ്ങളുമായി പ്രഭാഷണം നടക്കുന്നു, സംഗതിവ

ശാൽ ഭഗവാൻ "ശങ്കരാചാര്യർ ദക്ഷിണാമൂർത്തി അഷ്ടകം മൂന്നു ഭാഗമായ് വിഭജിച്ചു എഴുതിയിരിക്കുന്നു" ശങ്കരർ ദക്ഷിണാമൂർത്തിയെ സ്തോത്രംചെയ്യേണമെന്ന് സങ്കല്പിച്ചു. "മൌന"ത്തെ എന്തൊന്നായിട്ടാണ് സ്തുതിക്കുക? അതുകൊണ്ട്, സൃഷ്ടി, സ്ഥിതി, ലയത്തെ വിഭജിച്ചു പറഞ്ഞു. ഇതിനൊക്കെയും വിലക്ഷണമായ ദക്ഷിണാമൂർത്തിക്ക് നമസ്കാരംചെയ്യുന്നു എന്നു പറഞ്ഞു. അതിനേക്കാറം 'മൌന' അവസ്ഥയെ സ്തുതിക്കുക എങ്ങിനെയാണ്?" ഇടയിൽ ഒരു ഭക്തൻ പറഞ്ഞു. "പണ്ടു, ഒരു ശിവരാത്രിനാളിൽ ഭക്തന്മാരൊക്കെ ഭഗവാനെ സമീപിച്ചു 'ഇന്നു ഭഗവാൻ ദക്ഷിണാമൂർത്തിഅഷ്ടകത്തിനു അർത്ഥം പറഞ്ഞുതരണം എന്നുപറഞ്ഞു സന്നിധിയിൽ ഇരുന്നപ്പോറം, ഭഗവാൻ മന്ദഹാസവദനരായ് ഒന്നും പറയാതെയിരുന്നുവെന്നും എല്ലാവരും കുറച്ചുസമയംനോക്കിഇരുന്നു. ഈ 'മൌനം'തന്നെ നമുക്കുകൂടി ബോധമായിരിക്കുമെന്നു പറഞ്ഞു എഴുന്നീററുപോയി എന്ന് ഗണ്ഡപാണിസ്വാമി പറഞ്ഞിരിക്കുന്നു. വാസ്തവമാണൊ?" എന്നുചോദിച്ചു. "അതെ; മൌനവ്യാഖ്യാനംതന്നെ" എന്നരുളി........

എനി ഒരാറം, "മൌനം എന്നാൽ ആത്മസ്മരണയല്ലെ?" എന്നു ചോദിച്ചു. "അതെ അയ്യാ! "ആത്മസ്ഫൂർത്തി ഇല്ലാതെ "മൌനം" എങ്ങിനെയാകും?" എന്നരുളി ഭഗവാൻ.

"അതാണു ഞാൻ ചോദിക്കുന്നത്, ആ ആത്മസ്മരണ വരുത്താതെ വായമൂടി സംസാരിക്കാതിരുന്നതുകൊണ്ട് മാത്രം 'മൌന'മാകുമൊ?" എന്ന് ചോദിച്ചു "അ

തെങ്ങിനെ 'മൌനമാകും. ചിലർ മൌനത്തിലിരുന്നു കൊണ്ട് പലകയിലും കടലാസ്സിലും എഴുതിക്കാട്ടുക പതി വുണ്ട്. അതൊക്കെ വ്യവഹാരമല്ലയൊ?'' എന്നരുളി ഭഗ വാൻ. 'എന്നാൽ, വാക്ക് 'മൌന'ത്തിന്നു പ്രയോജനമി ല്ലെ? എന്നു ചോദിച്ചു മറ്റൊരുവൻ ''ബാഹ്യപ്രതിബ ന്ധനിവാരണാർത്ഥം വാക്ക് മൌനം അവലംബിച്ചാലും അതു യഥാർത്ഥമൌനമെന്നു പറഞ്ഞുകൂട, 'മൌനം' എന്ന ത് ഇടവിടാത്ത ഭാഷയാണെന്നാണർത്ഥം. ആ മൌനം സദാ ഉള്ളതാണ്. അതുണ്ടാക്കേണ്ടതില്ല. അതിനെ ബാ ധിക്കുന്ന വിഷയവൃത്തികളെ തള്ളിക്കളയേണമെന്നല്ലാ തെ 'മൌനം' ഉണ്ടാക്കേണ്ടതില്ല. അതിന്നായി പ്രയത്നി ക്കേണമെന്നുമില്ല. എന്തിനാണ് പ്രയത്നം? പ്രത്യക്ഷമായു ള്ളതിനെ കാണുകയല്ലെ വേണ്ടു?'' എന്നരുളി.

ഭഗവാൻ സംസാരിക്കുന്നത് റിക്കാഡ് ചെയ്യേണ മെന്ന് റേഡിയൊ കമ്പനിക്കാർ പറയുന്നു എന്നു കേട്ടു; എന്നൊരാൾ പറഞ്ഞു. ''ഭഗവാൻ, ഓ! ഹോ! അങ്ങി നെയാണൊ? എന്റെ സംസാരം മൌനമാണല്ലൊ 'മൌ ന'ത്തെ ഏതു വിധത്തിൽ റിക്കാഡാക്കും? ഉള്ളതു 'മൌ നം' ഒന്നു മാത്രമാണ്. അതിനെ റിക്കാഡ് ചെയ്യുവാൻ ആരാൽ സാധിക്കും?''

സഭ്യരെല്ലാം അന്യോന്യം നോക്കി;ഇരിപ്പായി. ഹാൾ മുഴുവൻ നിശ്ശബ്ദമായിരിക്കുന്നു. ദക്ഷിണാമൂർത്തിസ്വരൂപ മായ ഭഗവാൻ ദക്ഷിണാഭിമുഖമായ് മുദ്ര ധരിച്ചു. ആത്മ ജ്യോതിപ്രകാശം ദേദീപ്യമായമായ കാന്തിയിൽ ജ്വലിച്ചു ശോഭിച്ചിരുന്നിരിക്കുന്നു ആ രമണമൂർത്തി. ''സ്വാത്മാരാ മം, മുദിതവദനം ദക്ഷിണാമൂർത്തി മീഡെ'' ഇന്നെന്തൊരു സുദിനമാണ്.

10—9—'47

## (40) 'ഉള്ളടിക്കിൽതന്നെ ഇരിക്കു'

ഇന്നു കാലത്തെ ഒമ്പതേകാൽ മണിക്ക് ഭഗവാൻ പുറത്തുപോകാനെഴുന്നീല്ക്കുമ്പോഠം നൂതനാഗതനായ ആ സ്സ്യയുവാവ് ഭഗവാനെ സമീപിച്ചു, "സ്വാമി! ഞാൻ തപസ്സിനു വന്നവനാണ്. അതിന്നു ഏതു സ്ഥലമാണ് യോഗ്യമായിട്ടുള്ളതെന്ന് എനിക്ക് നിശ്ചയമില്ല. എവിടെയാണിരിക്കേണ്ടതെന്നു ഭഗവാനരുളിചെയ്താൽ അവിടെ ഇരുന്നുകൊള്ളാം." എന്നു പറഞ്ഞു. ഭഗവാനൊന്നും പറഞ്ഞില്ല. ആ മനുഷ്യൻ അങ്ങിനെ നിന്നുകൊണ്ടിരുന്നു. ഭഗവാൻ കാലു തിരുമ്മിക്കൊണ്ടു് കലുങ്ങികലുങ്ങി ചിരിച്ചുകൊണ്ടിരുന്നു. എന്തെങ്കിലും പറയുമെന്നയാഠം കാത്തിരുന്നു. വടിയും എടുത്തു എഴുന്നീററുകൊണ്ട് അനുചരരെ നോക്കി. "ഏതു സ്ഥലത്താണിരിക്കേണ്ടതെന്നു ചോദിച്ചാൽ എന്താണ് പറയേണ്ടത്? ഏതു സ്ഥലത്താണ് താനുള്ളത് ആ സ്ഥലത്തിൽതന്നെയിരിക്കുന്നതാണ് നല്ലതു" ഉള്ളടിക്കിൽ "തന്നെയിരിക്കു" എന്നരുഠംചെയ്തു ഭഗവാൻ എഴുന്നീററുപോയി.

ആ യുവാവ് ഖിന്നവദനനായ് ഉള്ള സ്ഥലത്തുതന്നെയിരിക്കു എന്ന് പറഞ്ഞതെന്താണ്. മഹാത്മാവ് യോഗ്യതയുള്ള സ്ഥലം നിർണ്ണയിച്ചുതരുമെന്ന് കരുതി വളരെ ദൂരത്തിൽനിന്ന് ദ്രവ്യവ്യയം നോക്കാതെ വന്നിട്ട "ഏതു സ്ഥലത്താണോ താനുള്ളത് ആ സ്ഥലത്തുതന്നെയിരുന്നുകൊള്ളു എന്നാണല്ലോ പറഞ്ഞതു. ഞാനിപ്പോഠം ഈ സോഫാക്കടുത്തല്ലെ ഉള്ളതു, ഇവിടെയിരിക്കേണമെന്നാണൊ അർത്ഥം? ഇതിന്നാണൊ ചോദിച്ചത് എന്ന്

വ്യസനിച്ചു. ഒരു ഭക്തൻ അയാളെ സമീപിച്ചു, "അയ്യാ! ഭഗവാൻ എന്തരുളിയാലും ആ വാക്കിൽ യഥാർത്ഥമുണ്ടാകും. 'ഞാൻ' എന്ന അഹംവൃത്തി ഏതു സ്ഥലത്തുളവാകുന്നുവോ, ആ സ്ഥലമാണ് തൻെറ സ്ഥാനം. ആ സ്ഥാനം അറിഞ്ഞു അവിടെയിരിക്കുകയാണ് തപസ്സ്. അതുകൊണ്ട് താൻ ആരാണെന്നു എന്നറിയേണമെന്നല്ലാതെ ഏതു സ്ഥലത്തിരുന്നാലെന്താണ്? എന്നാണരുൾമൊഴിയുടെ സാരാംശം" എന്നു പറഞ്ഞു അയാളെ സമാധാനപ്പെടുത്തി.

ഇന്നലെ ഒരാൾ ഇതുപോലെതന്നെ 'സ്വാമീ' ആത്മാവിനെ ഏതുവിധത്തിൽ അറിയും?

ഭഗവാൻ—"ആത്മാവിലാണല്ലോ നിങ്ങൾ ഉള്ളത്. അറിയാനെന്തുണ്ട്?"

ഭക്തൻ—"ആത്മാവിൽ ഞാനുണ്ടെന്നു പറയുന്നു. അതെവിടെയാണുള്ളത്?

ഭഗവാൻ—"നിങ്ങളുടെ ഹൃദയത്തിൽ ഉണ്ട്. നീങ്ങൾ ആ ഹൃദയലിരുന്നുകൊണ്ട് നോക്കിയാലറിയും."

ഭക്തൻ—"എൻെറ ഹൃദയത്തിൽ എനിക്കിരിക്കാൻ സ്ഥലമില്ലല്ലോ."

ഭഗവാൻ സമീപത്തിലിരിക്കുന്ന രാമചന്ദ്രരോട് "ഇതു കേൾക്കു! ആത്മാവ് എവിടെയുണ്ടെന്നന്വേഷിച്ചു കഷ്ടപ്പെടുന്നു. എന്താണ് പറയേണ്ടത്? ഉള്ളതുതന്നെ ആത്മാവാണ്. അതു സർവ്വത്ര നിറഞ്ഞതുമാണ്. അതിനെയാണ് ഹൃദയമെന്ന് പറയുന്നതയ്യാ! എന്നു പറയുമ്പോൾ, എൻെറ ഹൃദയത്തിൽ എനിക്ക് നില്ക്കാൻ

സ്ഥലമില്ല. എന്തു ചെയ്യും എന്നു പറയുന്നു. ഇല്ലാത്തതും നശിക്കുന്നതുമായ വാസനകളെക്കൊണ്ടു് ഹൃദയം നിറഞ്ഞിരിക്കുന്നു. അതിന്നു പ്രയാസം ഒട്ടുമില്ല. തനിക്കവിടെ സ്ഥലമില്ല എന്നാണ് പറയുന്നതു്. വലിയ ഗൃഹം പണിതു അതിൽ ഇരിക്കാൻ സ്ഥലമില്ലെന്നു പറയുന്നതുപോലെയുണ്ടു്. സാമാനങ്ങൾ (ഗൃഹത്തിലേയും ഹൃദയത്തിലേയും) എടുത്തു നീക്കിയാൽ സ്ഥലം എന്തുകൊണ്ടുണ്ടാകയില്ല? തനിക്ക് ശരീരംതന്നെ ഒരു ഭയങ്കര സാമാനമാണ്. ആ ശരീരത്തിനെ തൊട്ടും തൊടാതെയും വേണ്ടുന്നതും വേണ്ടാത്തതുമായ സാമാനങ്ങൾകൊണ്ട് മുറികളിൽ (ഇന്ദ്രിയങ്ങളിൽ) നിറച്ചു സ്ഥലമില്ലെന്നു പറയുന്നു. തന്റേതല്ലാത്ത വാസനാസാമഗ്രികളെല്ലാം ഹൃദയത്തിൽ നിറച്ചു തനിക്കുതന്നെക്കാണാനിരിക്കാനായി സ്ഥലമില്ലെന്നു ആവലാതിപ്പെടുന്നു. വാസനകളെല്ലാം അടിച്ചുമടച്ചു വാരിക്കളയൂ. അപ്പോൾ എവിടേയും സ്ഥലം കാണും. സർവ്വത്ര നിറഞ്ഞതല്ലയൊ ആത്മാവ്. ഇങ്ങിനെ ചെയ്താൽ താനൊന്നു വേറെയായി കാണ്മാനുണ്ടാകയില്ല. തപസ്സിനു സ്ഥലമെവിടെ? എന്നൊന്നും പ്രയത്നിക്കാതെതന്നെ തപസ്സാകും. കണ്ണുകളടച്ചു സൂര്യനില്ലെന്നു പറയുന്നതുപോലെയാണ് തന്നെക്കാണാനും തന്നിൽ ഇരിക്കുവാനും സ്ഥലമില്ലെന്നു പറയുന്നത്. എന്തു ചെയ്യാനാണ്?

11—9—47.

(41) 'എല്ലാം ഒരേ ഞാൻ'

ഇന്നലെ ഒരു സാധു വന്നു ഭഗവാനെ സമീപിച്ചു "ഭഗവാൻ! ആത്മാവ് സർവ്വത്ര നിറഞ്ഞതാണെന്നു പറഞ്ഞുവല്ലോ. ചത്ത ശരീരത്തിലും ഉണ്ടാകുമോ?" "ഓ!

ഹോ! അതാണൊ അറിയേണ്ടത്? ഈ പ്രശ്നം ചത്ത ശരീരമൊ, നിങ്ങളൊ ചെയ്യുന്നത്?" 'ഞാൻ'തന്നെ. എന്നു പറഞ്ഞു. "സുഷുപ്തിയിൽ ആ ഞാനുണ്ടോ? എഴ നീററാലല്ലെ ഞാനുണ്ടെന്ന് പറയുന്നത്. അതേവിധത്തിൽ ശവത്തിലും ആത്മാവുണ്ടായിരിക്കും. യഥാർത്ഥമാലോചിച്ചാൽ ചത്ത ശരീരവും ജീവിച്ച ശരീരവും രണ്ടുമില്ല. ചലനമില്ലാത്ത ശരീരം ചത്തതെന്നു പറയുന്നു. ചലിക്കുന്ന ശരീരം ജീവിച്ചതെന്നു പറയുന്നു. സ്വപ്നത്തിൽ ചത്ത ശരീരമെന്നും ജീവിച്ച ശരീരമെന്നുമൊക്കെ കാണുന്നു. ജാഗ്രത് വരുമ്പോൾ അതൊന്നുംതന്നെയില്ല. അതേവിധത്തിൽ ഈ ചരാചരപ്രപഞ്ചങ്ങളെല്ലാം ഇല്ലേ ഇല്ല; ചാവെന്നത് അഹംവൃത്തി ഉപശമനവും, ജനനമെന്നത് അഹംവൃത്തിയുളവാകുകയുമാണ്. ഇതാണു ജനനമരണം. ഈ ജനനമരണാദികൾ അഹംവൃത്തിക്കല്ലാതെ നിങ്ങൾക്ക് (ആത്മാവിന്നു) ഇല്ല. അഹംവൃത്തിയുള്ളപ്പോഴും ഇല്ലാതപ്പോഴും ആത്മാവുണ്ട്. വൃത്തിക്കു മൂലം താനാണ് (ആത്മാവാണ്) അല്ലാതെ വൃത്തി ആത്മാവാകുന്നതല്ല. ജനനമരണംമൂലം അറിഞ്ഞുകൊണ്ട് ആ അഹംവൃത്തിയെ സമൂലനാശനംചെയ്തു മൂലകാരണമായ ആത്മാവ് മാത്രമായിരിക്കലാണു 'മുക്തി'. എങ്ങിനെയെന്നാൽ അറിവോടുകൂടി മരിക്കുക എന്നർത്ഥം. അങ്ങിനെ മരിച്ചാൽ അഹം അഹമെന്ന ആത്മസ്ഫുരണയിൽ ചലനമില്ലാതിരിക്കാം. മരണമില്ലാത്ത ജനനം എന്നുകൂടി പറയാം. ഇങ്ങിനെ ജനിച്ചവൎക്ക് ഒരു സന്ദേഹങ്ങളും ഉണ്ടാകുന്നില്ല."

നാലഞ്ചുദിവസംമുമ്പു വന്ന യൂറോപ്യയുവാവ് യാത്രക്കൊരുങ്ങി കെട്ടുകളെല്ലാം തെയ്യാറാക്കി ഭഗവൽസന്നി

ധിക്കുവനും എന്തൊക്കെയൊ ചോദ്യങ്ങൾചെയ്തു. ഭഗവാൻ യഥാക്രമം "നീ ആരാണ്" എന്നതുതന്നെ ചോദിച്ചു അവസാനം 'ഗീത'യിൽ ഭഗവാൻ ഏതു ശ്ലോകമാണ് ഇഷ്ടപ്പെടുന്നതെന്നു ചോദിച്ചു. "എല്ലാം ഇഷ്ടംതന്നെ എന്നരുളി ഭഗവാൻ. "ഗീതയിൽ മുഖ്യമായ ശ്ലോകമേതാണെന്നു പിന്നെയും ചോദിച്ചു. ഭഗവാൻ "അഹമാത്മാഗുഡാകേശ"എന്ന ശ്ലോകം സൂചിപ്പിച്ചു. ആ യൂറോപ്യൻ ആനന്ദപുളകാംഗിതനായി യാത്രചോദിച്ചുകൊണ്ട് "ഭഗവാൻ! ഈ അസത്യമായ ഞാൻ കാര്യാന്തരത്തിന്നു പ്രയാണംചെയ്യേണ്ടിയിരിക്കുന്നു. ഭഗവാനനുഗ്രഹിച്ചു ഈ അസത്യമായ ഞാൻ സത്യമായ ഞാനിൽ ഐക്യമാകുവാൻ ശിപാശ് ചെയ്യേണമെന്ന് പ്രാർത്ഥിക്കുന്നു" എന്നു പറഞ്ഞു. ഭഗവാൻ ചിരിച്ചുകൊണ്ട് രണ്ടു 'ഞാൻ' ഉണ്ടെങ്കിലല്ലെ ശിപാശിചെയ്യേണ്ടൂ. ഒരേ 'ഞാൻ'മാത്രമെയുള്ളു. ശിപാർശുചെയ്യുന്ന ഞാൻ കേൾക്കുന്ന ഞാൻ പറയുന്ന ഞാൻ. ഇത്രയും ഞാൻ ഇല്ലല്ലൊ. എല്ലാം ഒരേ ഞാനായിട്ടാണുള്ളത് പറയേണ്ടതാരോടാണ്? കേൾക്കേണ്ടതാരാണ്?"

12—9—'49.

(42) 'ചിദാഭാസം സ്വരൂപസാക്ഷാൽക്കാരം'

ഒരു ഭക്തൻ കുറച്ചുനാളായി ഇവിടെ താമസിക്കുന്നു. ഭഗവാന്റെ സംഭാഷണങ്ങൾ കേട്ട വിനയത്തോടുകൂടി ഇന്നലെ ഒരു ചോദ്യം. "ഭഗവാൻ! ആത്മപ്രതിബിംബചിദാഭാസനായ ഈശ്വരനാണ് അന്തഃകരണജീവനായതെന്ന് പറയുന്നുവല്ലൊ? അതിന്റെ താല്പര്യമെന്താണ്?

എന്നു ചോദിച്ചു. ആത്മപ്രതിബിംബചിദാഭാസൻ ഈശ്വരനെന്നു പറയുന്നു. അവൻതന്നെ അന്തഃകരണത്തിൽ പ്രതിബിംബിച്ചപ്പോൾ ജീവനെന്നു പറയുന്നു, അത്രതന്നെ" "ചിദാഭാസമെന്നാലെന്താണ്? ഭഗവാൻ സാവധാനത്തിൽ അതാണോ? ചിദാഭാസമെന്നാൽ, ചിത്തത്തിൽനിന്നു ആഭാസമായ് തോന്നുന്ന അഹംവൃത്തി. ഈ അഹംവൃത്തി ഒന്നു മൂന്നായി, മൂന്നു അഞ്ചായി, അഞ്ചു അനേകമാകുന്നു, (എങ്ങിനെയെന്നാൽ ഒന്നായിരിക്കുന്ന അഹംവൃത്തി രജസ്തമോഗുണസമ്പർക്കത്താൽ മൂന്നായി, ആ മൂന്നിനാൽ പഞ്ചഭൂതോൽപത്തിയായ് ആ പഞ്ചഭൂതങ്ങളാൽ അനേകമുളവായെന്നു താല്പര്യം) അതാണ് ശരീരം 'ഞാനാ'ണെന്ന ഭ്രാന്തിയുളവാക്കുന്നു. ആകാശരൂപമായി പറയേണ്ടിവന്നാൽ, ചിദാകാശം, ചിത്താകാശം, ഭൂതാകാശം, എന്ന് മൂന്നുവിധത്തിൽ നിർവ്വചിക്കുന്നു. ചിദാകാശം 'ആത്മാവ്' അതിൽ പ്രതിബിംബം ചിത്താകാശം, ആ ചിത്തം മനോബുദ്ധ്യഹങ്കാരമായ് മാറുമ്പോൾ അന്തഃകരണം എന്ന് പറയുന്നു. കരണമെന്നതിന്ന് ഉപകരണമെന്നു പറയുന്നു. കാൽ, കയ്യ് മുതലായവ ബാഹ്യകരണങ്ങളാണെങ്കിൽ, അന്തരംഗത്തിൽ പ്രവൃത്തിക്കുന്ന ഇന്ദ്രിയങ്ങൾ അന്തഃകരണമെന്നു പറയുന്നു. ആ അന്തഃകരണങ്ങളോടുകൂടിയ ചിദാഭാസനെ ജീവനെന്നും പറയുന്നു. ചിദാകാശത്തിൻെറ, ആഭാസമായ ചിത്താകാശം ഭൂതാകാശത്തിനെ കാണുമ്പോൾ, മനോആകാശമെന്നും, ആത്മാവിനെ കാണുമ്പോൾ ചിന്മയമെന്നും, പറയപ്പെടുന്നു. "മനഏവ മനുഷ്യാണാം കാരണം ബന്ധമോക്ഷയോഃ" എന്നു പറ

യുന്നു. ഈ മനസ്സാണ് എന്തൊക്കയോ ഭ്രാന്തികളുണ്ടാക്കുന്നതു."

"ആ ഭ്രാന്തി ഏതുവിധത്തിലില്ലാതാകും?" മേൽവിവരിച്ച കർമ്മം വിചാരണകൊണ്ട് അറിഞ്ഞു, അനേകമായുള്ളതു അഞ്ചിലും അഞ്ചു മൂന്നിലും മൂന്നു ഒന്നിലും ലയിപ്പിച്ചു താൻ, താനായിരിക്കണം. തലവേദന വന്നാൽ ഔഷധം തേച്ചു സുഖപ്പെടുത്തുന്നില്ലേ? ശരീരം ഞാനെന്ന ഭ്രാന്തി തലവേദനപോലെയാണ്. വിചാരണ എന്ന മരുന്നു സേവിച്ചാൽ സുഖപ്പെടും" "ആ വിചാരണമാർഗ്ഗം എല്ലാവക്കും സാധ്യമാകുമൊ സ്വാമീ! എന്ന് ചോദിച്ചു ആ ഭക്തൻ"വാസ്തവമാണ്. അതു പകപചിത്തക്കല്ലാതെ, അപകപചിത്തക്ക് സാധ്യമല്ല. അവക്കു ജപ, തപ, വിഗ്രഹാരാധന, പ്രാണായാമാദി യോഗങ്ങൾ ജ്യോതിഷ്ടോമാദിക്രതുക്കൾ ഇത്യാദികൾ വിധിച്ചിരിക്കുന്നു. ക്രമത്തിൽ ആ കർമ്മംകൊണ്ടു, പരിപകപചിത്തരായ് വിചാരമാർഗ്ഗാനസാരം ആത്മാവിനെ അറിയും. അപകപചിത്തക്ക് ജഗദൃഷ്ടി ഇല്ലാതാക്കുവാനാണ് പ്രപഞ്ചം 'മിത്ഥ്യായാണെന്നു പറയുന്നത്. പകപചിത്തക്ക് ആത്മാവ് തന്നിൽനിന്നു വേറെ അല്ല, എല്ലാം ആത്മസ്വരൂപം എന്നറിയും. അപകപചിത്തക്ക് പഞ്ചകോശാദി വിചാരണചെയ്തു നേതി, നേതി വാക്യത്താൽ എല്ലാം നിഷേധിച്ചു വിലക്ഷണമായ സാക്ഷിയെ അറിയേണമെന്നു പറയുന്നു. നാനാതരത്തിലുള്ള ആഭരണം സ്വർണ്ണത്തിൽനിന്നു ഭിന്നമല്ല എന്നു അറിയുന്നതുപോലെ പഞ്ചകോശങ്ങളും താനെന്നറിയുന്നു. അതിനാൽ ജഗത്സത്യമെന്നു പറയേണ്ടിവരുന്നു" എന്നരുളി ഭഗവാൻ.

16—9—'57.

(43) 'ചിത്തശാന്തിതന്നെ മോക്ഷം'

പിന്നീടൊരു ആഢ്യയുവതി ഭർത്താവോടുകൂടി ഭഗവൽസന്നിധിക്കു വന്നു. "ഭഗവാനെ! ഞാൻ ചില വേദാന്തശ്രവണവും ധ്യാനവും ചെയ്തുകൊണ്ടിരിക്കുന്നു. എന്നാൽ, ചില സമയങ്ങളിൽ ആനന്ദമുളവാകയും കണ്ണിൽ ആനന്ദജലം ഒഴുകുകയും ഉണ്ടാകും. ചിലപ്പോൾ അങ്ങിനെയുണ്ടാകുന്നില്ല. അതെന്തുകൊണ്ടാണ്?" എന്നു പറഞ്ഞു. ഭഗവാൻ ചിരിച്ചുകൊണ്ടു, "ആനന്ദം എപ്പോഴും ഉള്ളതാണ്. ഒരിക്കൽ ഉണ്ടായി പിന്നൊരിക്കൽ ഇല്ലാതാകയില്ല. ആ വന്നുപോയ്ക്കൊണ്ടിരിക്കുന്നതെല്ലാം മനഃക്കല്പിതങ്ങളാണ്. അതിനെ ലക്ഷ്യം വെക്കരുത്" "രോമാഞ്ചമുളവാക്കുന്ന ആ ആനന്ദം വിട്ടുപോകുമ്പോൾ പിന്നെയും ആ അനുഭവം വേണമെന്നാഗ്രഹിക്കുന്നു, എന്ത് കൊണ്ടാണ്?" "ആനന്ദം ഉള്ളപ്പോഴും ഇല്ലാത്തപ്പോഴും നിങ്ങൾ ഉണ്ടെന്നു സമ്മതിക്കാമൊ? അതു ശരിക്കറിഞ്ഞാൽ ഇതൊന്നുംതന്നെയുണ്ടാകയില്ല."

ഭക്തൻ—"അതറിയുവാൻ എന്തെങ്കിലും ഒരു പ്രയത്നം വേണ്ടെ?" "വേറെ ഒന്നുണ്ടെങ്കിലല്ലെ? എല്ലാം താൻ മാത്രമാണല്ലൊ, അറിയുന്നതാരാണ്? അറിയേണ്ടതെന്താണ്?" എന്നു ഭഗവാൻ ചോദിച്ചു. ഉത്തരമില്ല. ഭഗവാൻ അനുഗ്രഹദൃഷ്ടിയിൽ നോക്കി "വാസനാബലം അധികരിച്ചിരിക്കുന്നു. ഹു! എന്ത് ചെയ്യാം" എന്നരുളി.

അതിന്നിടയിൽ വന്നുചേന്ന ഒരുവൻ ഒരു കത്തു ഭഗവാനർപ്പിച്ചു. ഭഗവാനതു വായിച്ചു, "ചിത്തശാന്തി

അല്ലയോ മോക്ഷം?" എന്ന് ഇതിൽ എഴുതിയിരിക്കുന്നു. ചോദ്യത്തിൽതന്നെ ഉത്തരം അടങ്ങിയിട്ടുണ്ട്. എനി പറയേണ്ടതൊന്നുമില്ല" എന്നരുളി.

"എന്താഹേ! ചിത്തമെന്നാലെന്താണെന്നു താങ്കൾക്കറിയാമൊ?" എന്നൊരു മദ്ധ്യസ്ഥൻ ചോദിച്ചു. "മനസ്സ്" എന്നയാൾ ഉത്തരം പറഞ്ഞു.

"പിന്നെ എന്തുണ്ട്? മനഃശ്ശാന്തിയാണ് മോക്ഷം. എന്നു നിങ്ങളുടെ കത്തിൽതന്നെയുണ്ടല്ലൊ എന്നരുളീ ഭഗവാൻ.

ഭക്തൻ—"ആ മനസ്സ ചിലപ്പോൾ നിർമ്മലമായും ചിലപ്പോൾ ചഞ്ചലമായുമിരിക്കുന്നു. ചാഞ്ചല്യമുണ്ടാകാതിരിക്കുവാൻ എന്താണുപായം?"

ഭഗവാൻ—"ആരുടെ ചിത്തത്തിന്നാണീ ചാഞ്ചല്യം? ഇതു ചോദിക്കുന്നതാരാണ്?"

ഭക്തൻ—"എന്റെ ചിത്തത്തിന്നുതന്നെ; ഞാൻ തന്നെ ചോദിക്കുന്നതും."

ഭഗവാൻ:—അതു ശരി; 'ഞാൻ' എന്നൊരുവനുണ്ട് അല്ലേ? ശാന്തി എന്നതും ഇടക്കിടക്ക് നിങ്ങൾക്ക് അനുഭവമുണ്ട്. അതുകൊണ്ട് 'ശാന്തി' എന്നത് ഉള്ള വസ്തു (ആത്മാവ്) ആണെന്നു തീർച്ചയാണ്. വിചാരമെന്നതാണ് മനസ്സ്. ആ വിചാരം ഇല്ലാതാക്കിയാൽ ചാഞ്ചല്യമില്ലാതാകും. ചാഞ്ചല്യമില്ലാതായാൽ ശാന്തിയാണല്ലൊ ഉള്ളത്. ഉള്ളതിനെ പ്രാപിക്കാൻ പ്രയത്നം എന്തിനാണ്? വിചാരമില്ലാതാക്കുവാനാണ് പ്രയത്നിക്കേണ്ടത്. മനസ്സ ചലിക്കുമ്പോൾ വിചാരംകൊണ്ട്

അപ്പോഴപ്പോൾ മനസ്സു മാററുവാനുള്ള അഭ്യാസം ശീലിക്കേണം. ആവിധം ചെയ്തുകൊണ്ടിരുന്നാൽ 'ശാന്തി' മാത്രമായ് തീരും. അതുതന്നെ ആത്മാവ്, അതുതന്നെ മോക്ഷം, അതുതന്നെ 'ഞാൻ.'

"യതോ,യതോ,നിശ്ചരതിമനശ്ചഞ്ചലമസ്ഥിരം।
തതഃസ്ഥതോനിയമ്യൈതദാത്മന്യേവവശംനയേത്॥"

(ഭഗവൽഗീത)

25—9—'47.

## (44) "ഉള്ളതു്"

ഇന്നലെ മദ്ധ്യാഹ്നം ഭഗവാൻ ഒരു മലയാളപുസ്തകം വായിക്കുകയായിരുന്നു. സമീപത്തിരിക്കുന്ന ഒരാൾ "വാസിഷ്ഠമാണോ?" എന്നു ചോദിച്ചു.

ഭഗവാൻ—'അതെ."

വേറൊരു പണ്ഡിതൻ— വാസിഷ്ഠകഥയെക്കുറിച്ചു ഭഗവാനോടു പ്രസംഗിച്ചുകൊണ്ടു് "സ്വാമി! ജ്ഞാനോവാജ്ജനത്തിനു അനേക പ്രതിബന്ധങ്ങൾ ഉണ്ടല്ലോ?" എന്നു ചോദിച്ചു.

സോഫായിൽ ചാഞ്ഞുകിടന്ന ഭഗവാൻ എഴുന്നിററിരുന്നു. "അതേ, ഉണ്ട്. അതിന്നാണ് ഭൂത, ഭവിഷ്യദ്വർത്തമാന പ്രതിബന്ധങ്ങൾ എന്നു പറയുന്നത്. ആ പ്രതിബന്ധത്രയത്തിൽ ഭൂതപ്രതിബന്ധത്തിനു ഉപനിഷത്തിലും, വാസുദേവമനനത്തിലും ഒരു കഥ പറഞ്ഞിട്ടുണ്ട്. അതായത്, ബഹുകുടുംബിയായ ഒരു ബ്രാഹ്മണൻ ജീവനാർത്ഥം

ഒരു എരുമയെ മേടിച്ചു, പാൽ തൈർ മുതലായവ വിക്രയംചെയ്തു ഭാര്യാമക്കളെ പുലർത്തിക്കൊണ്ടിരുന്നു. ആ എരുമയെ കടല, പരുത്തിക്കൊട്ട മുതലായവകൾ തിററി രക്ഷിച്ചു 'തദേകനിഷ്ഠ'നായിരുന്നുകൊണ്ടിരിക്കെ, കുറെക്കാലം ചെന്നപ്പോൾ, കർമ്മവശാൽ അയാളുടെ ഭാര്യാമക്കൾ മരിച്ചു. അതിൽപിന്നെ അത്യധികപ്രേമത്തോടെ തൻെറ സർവ്വസ്വം ആ എരുമയാണെന്ന് കരുതി രക്ഷിച്ചുകൊണ്ടിരിക്കെ ആ എരുമയും കാലഗതിയെ പ്രാപിച്ചു. അങ്ങിനെ ഏകാകിയായിതീൎന്ന ബ്രാഹ്മണൻ സംസാരത്തിൽ വിരാഗിയായിതീൎന്നു സന്ന്യാസം സ്വീകരിച്ചു ഒരു സദ്ഗുരുവിൻെറ സാന്നിദ്ധ്യത്തിൽ ശ്രവണമനനാദികളഭ്യസിച്ചു.

കുറെ ചെന്നപ്പോൾ ഗുരു ശിഷ്യനെ വിളിച്ചു. എന്താ! കുറെ നാളായി ശ്രവണംചെയ്തു വരികയാണല്ലൊ. കൃതകൃത്യനായൊ? എന്നു ചോദിച്ചു. ആ വിപ്രൻ മുമ്പു കഴിഞ്ഞ കഥകളെല്ലാം പറഞ്ഞു "സ്വാമീ! ആ കാലത്ത് ഞങ്ങൾക്കെല്ലാവൎക്കും പോഷണത്തിന്നാധാരമായ ആ എരുമയേ പ്രേമിച്ചവനാണ് ഞാൻ. അത് എന്നോ മരിച്ചുപോയി. എങ്കിലും ഈ ശ്രവണമനന നിദിധ്യാസകാലത്ത് ആ എരുമ സാക്ഷാല്ക്കാരമായ് നില്ക്കുന്നുവല്ലൊ. എന്താണ് ചെയ്യേണ്ടത്? എന്ന് യഥാൎത്ഥം അറിയിച്ചു.

ആ സദ്ഗുരു, പൂൎവ്വവാസനാ പ്രതിബന്ധമാണിതെന്ന് നിശ്ചയിച്ചു ഒരു യുക്തിയിൽ 'മകനെ! ബ്രഹ്മത്തിന്നു അസ്തി, ഭാതി, പ്രിയം എന്നു പറയുന്നു. അസ്തി എന്നാൽ ഉള്ളത്" ഭാതി എന്നാൽ പ്രകാശിക്കുന്നത്, പ്രിയമെന്നാൽ 'പ്രിയം' തന്നെ. ആ എരുമ നിനക്കു പ്രിയമായ

തിനാൽ അതും ബ്രഹ്മംതന്നെ. അതിന്നു നാമരൂപാദിക ളുണ്ട്. നിണക്കും ഉണ്ട്. നീ ഇപ്പോൾ എന്താണ് ചെ യ്യേണ്ടതെന്നുവെച്ചാൽ, നിന്റെ നാമരൂപങ്ങളും എരു മയുടെ നാമരൂപങ്ങളും വിട്ടു ധ്യാനിക്കു'' എന്നു പറഞ്ഞു. അങ്ങിനെ രണ്ടും വിട്ടു ധ്യാനിച്ചപ്പോൾ ആ ബ്രാഹ്മണന്നു ജ്ഞാനമുളവായി. അതാകുന്നു പൂർവ്വവാസനാ പ്രതിബന്ധ ങ്ങൾ. വാസ്തവത്തിൽ ''ഉള്ളതു'' (ആത്മാവ്) ഒന്നു മാത്ര മെയുള്ളൂ. അതു എപ്പോഴും എവിടെയും എല്ലാരിലും എ ല്ലാ വസ്തുക്കളിലും ഉള്ളതാണ്.

ഇതാ, പക്ഷിയുണ്ട്, അതാ, പലകയുണ്ട്, അതാ മനുഷ്യനും ഉണ്ട് എന്നു പറയുന്നു. നാമരൂപങ്ങളുടെ ഭേ ദമെന്നല്ലാതെ ''ഉള്ളത്'' എന്നത് സാർവ്വത്രികമായ് ഉള്ള തല്ലയൊ? അതാണ് 'അസ്തി' ഇതുണ്ടെന്ന് പറയുവാൻ കാണുന്നവനൊരുത്തനുണ്ടാകണം. ആ കാണുന്ന അറിവാ ണ് 'ഭാതി' അതു കാണണം, ഇതു വേണം എന്നതുണ്ടെ ങ്കിലല്ലെ കാണുകയും കേൾക്കുകയും, അതാണ് പ്രിയം. ഇതു മൂന്നും സഹജസ്വരൂപലക്ഷണമാണ്. ഇതിനെയാ ണ് സച്ചിദാനന്ദമെന്നും പറയുന്നത്.

''പ്രിയവും കൂടി സഹജമാണെങ്കിൽ ഏതിനെക്ക ണ്ടാലും പ്രിയമുണ്ടാകേണമെല്ലൊ. പാമ്പു, പുലി മുതലായ വകളെ കണ്ടാൽ പ്രിയമുണ്ടാകുന്നില്ലല്ലൊ എന്നുപറഞ്ഞു ഒരുവൻ.

ഭഗവാൻ: —''നമുക്കുണ്ടാകയില്ലായിരിക്കാം. ഏതു ജാതിക്ക്, ആ ജാതിയിൽ പ്രിയമല്ലെ? പാമ്പിനെക്കണ്ടാ ൽ പാമ്പിന്നു പ്രിയം; പുലിക്ക് പുലിയിൽ പ്രിയം. ഇങ്ങി നെ ഓരോന്നിലും പ്രിയമെന്നതുണ്ട്.

"സിനിമചിത്രം കാണുന്ന 'തിരശ്ശീല' എപ്പോഴും ഉണ്ട്. അതാണ് 'അസ്തി' ചിത്രം കാണിക്കുന്നവനും, കാണിക്കുന്ന വിളക്കും 'ഭാതിയും' പ്രിയവുമാണ്. നാമരൂപങ്ങളോടുകൂടിയ ചിത്രങ്ങൾ വരികയും പോകയുംചെയ്യുന്നു. അവയെക്കണ്ടു ഭ്രമിക്കാതെ, അവയെ നീക്കംചെയ്താൽ ശേഷിക്കുന്ന 'തിരശ്ശീല' സ്ഥിരമായി നില്ക്കുന്നു. ആവരണമാകുന്ന മങ്ങിയ ദീപംകൊണ്ടാണ് തിരശ്ശീലക്കുമീതെ ചിത്രങ്ങൾ കാണപ്പെടുന്നത്. ആവരണരഹിതമായ പ്രകാശമേറിയ ദീപം വരുമ്പോൾ ചിത്രങ്ങൾ കാണാതെയാകുന്നു. എല്ലാം പ്രകാശമയമാകുന്നു. അതുപോലെ മനസ്സെന്ന മങ്ങിയ ദീപംകൊണ്ടു നോക്കുമ്പോൾ, നാനാവിധമായ ഈ പ്രപഞ്ചങ്ങൾ ഗോചരീഭവിക്കുന്നു. ആത്മജ്ഞാനമാകുന്ന പ്രകാശമേറിയ ദീപം ജ്വലിക്കുമ്പോൾ എല്ലാം ഒരേ പ്രകാശമയം. അത്രതന്നെ! എന്നരുൾചെയ്തു ഭഗവാൻ.

26—9—47.

## (45) 'പ്രതിബന്ധങ്ങൾ'

ഭഗവാൻ പൂർവ്വവാസനാപ്രതിബന്ധങ്ങളെകുറിച്ചു പറഞ്ഞതെല്ലാം കേട്ടുകൊണ്ടിരുന്ന ഒരു ഭക്തൻ, ഇന്നലെ കാലത്ത് ഭഗവാനെ സമീപിച്ചു, "ഭഗവാനെ! പൂർവ്വവാസനാ പ്രതിബന്ധങ്ങളെക്കുറിച്ചും അതിൻ നിവൃത്തിയേകുറിച്ചും ദൃഷ്ടാന്തപൂർവ്വമായി ഉപദേശിച്ചുവെങ്കിലും, വർത്തമാനഭാവി പ്രതിബന്ധങ്ങളെകുറിച്ചു പറഞ്ഞില്ലല്ലൊ? എന്നു പറഞ്ഞു.

ഭഗവാൻ:—"ശരിതന്നെ. വിദ്യാരണ്യസ്വാമികൾ ഈ പ്രതിബന്ധത്തെകുറിച്ചും അതിനുള്ള നിവൃത്തിമാർഗ്ഗത്തെകുറിച്ചും "പഞ്ചദശി"യിൽ വിസ്തരിച്ചിട്ടുണ്ടല്ലൊ.

ഭക്തൻ:—പഞ്ചദശി വായിച്ചിട്ടില്ല, ഭഗവാനെ!

ഭഗവാൻ:—അങ്ങിനെയാണൊ? എന്നാൽ പറഞ്ഞു തരാം. വൎത്തമാനപ്രതിബന്ധം, വിഷയാസക്തി ലക്ഷണമെന്നും, പ്രജ്ഞാമാന്ദ്യമെന്നും, കുതൎക്കമെന്നും, വിപൎയ്യയ ദുരാഗ്രഹമെന്നും, ഇങ്ങിനെ നാലുവിധത്തിലാണ്. അതിൽ, വിഷയാസക്തിലക്ഷണമെന്നത്, വിഷയത്തിൽ ഗാഢമായ ആസക്തിയുളവായിരിക്കുക എന്നും, പ്രജ്ഞാമാന്ദ്യമെന്നത്, ഗുരു പറഞ്ഞതായ അൎത്ഥജ്ഞാനം ബുദ്ധിയിൽ കടക്കാതിരിക്കുക എന്നും, കുതൎക്കമെന്നത്, ഗുരു ബോധിപ്പിച്ച അൎത്ഥത്തിന്നു വിപരീതാൎത്ഥം തോന്നുക എന്നും, വിപൎയ്യയ ദുരാഗ്രഹമെന്നത്, ഞാൻ ശ്രോത്രിയൻ, പണ്ഡിതൻ, വിരക്തൻ എന്നു ദേഹേന്ദ്രിയാദികളിൽ ആത്മത്വബുദ്ധിയുളവാക്കുക എന്നുമാണ്.

ഇതിന്നു നിവൃത്തിമാൎഗ്ഗം, ശമ, ദമ, ഉപരതി, തിതിക്ഷകളാൽ വിഷയാസക്തിയും, വീണ്ടും വീണ്ടും ശ്രവണം ചെയ്തുകൊണ്ടിരിക്കുന്നതിനാൽ, പ്രജ്ഞാമാന്ദ്യവും, ശ്രവിച്ചതു മനനംചെയ്യുന്നതുകൊണ്ട് കുതൎക്കവും, നിദിധ്യാസത്താൽ വിപൎയ്യയ ദുരാഗ്രഹവും നിവൃത്തിക്കും. മേൽപറഞ്ഞ പ്രതിബന്ധങ്ങൾക്ക് നാശമുണ്ടാകുമ്പോൾ, മുമുക്ഷുക്കളായവൎക്ക, താൻതന്നെ ആത്മാവ്, എന്ന നിശ്ചയബുദ്ധിയുണ്ടാകും. ഇതുതന്നെ വൎത്തമാനപ്രതിബന്ധലക്ഷണവും നിവൃത്തിമാൎഗ്ഗവും.

ഇനി ഭാവിപ്രതിബന്ധമുണ്ടല്ലൊ, അതു പാപകൎമ്മങ്ങളാൽ, എപ്പോൾ വരുമെന്നറിയുകയില്ല. അതിനെ എങ്ങിനെ അറിയുവാൻ സാധിക്കുമെന്ന് ചോദിക്കുന്നു

തായാൽ, സന്നിഹിതമായ പാപകർമ്മം. മുമുക്ഷുക്കൾക്കു ഒരുവിധത്തിൽ ദൃഢമായ് ദയാരൂപമായ ആസക്തിയെ ഉളവാക്കുന്നു. മുമുക്ഷുവായവൻ, ആ ആസക്തിയേ ഭാവീ പ്രതിബന്ധമെന്നറിയാതെ "ഞാൻ" അകർത്താവും, അസംഗനുമല്ലയൊ? ഈ ആസക്തിക്ക് എന്നെ എന്തു ചെയ്യുവാൻ കഴിയും? എന്ന് അതിനെ നിരോധിക്കാതിരിക്കുന്നപക്ഷം, ആ പ്രതിബന്ധംകൊണ്ടു അവക്കു കുറെ ജന്മങ്ങൾ എടുക്കേണ്ടിവരും. ഭാവി പ്രതിബന്ധം ജന്മങ്ങളുണ്ടാക്കുമെന്ന്, പ്രമാണങ്ങളായ് വാസുദേവനു ഒരു ജന്മവും, ഭരതനു രണ്ടുമൂന്നു ജന്മവും, വേറെ ചിലക്ക് അനേകജന്മങ്ങളുണ്ടായി എന്നും ശ്രുതിസ്മൃതി പുരാണാദികൾ ഘോഷിക്കുന്നു. അതുകൊണ്ടു മുമുക്ഷുക്കൾ മേൽപറഞ്ഞ പ്രതിബന്ധത്രയത്തെ നീക്കി ഒരുവിധത്തിലും തങ്ങളെ ബാധിക്കാതെയിരിക്കുവാൻ ശ്രമിക്കേണ്ടതാണ്. അങ്ങിനെ ചെയ്തില്ലെങ്കിൽ അവക്ക് നിശ്ചയമായ് പുനർജ്ജന്മമെടുക്കേണ്ടിവരുമെന്നതിനു സംശയമില്ല. ആക്കും ഏതു ജന്മത്തിൽ ഈ പ്രതിബന്ധത്രയം നശിച്ചുപോകുന്നുവൊ, അവനു ആ ജന്മത്തിൽതന്നെ മുക്തി സിദ്ധിക്കും എന്നു വിദ്യാരണ്യസ്വാമി പറഞ്ഞിട്ടുണ്ട്. വാസുദേവമനനത്തിലും ഇവയെപ്പററി വിസ്തരിച്ചിട്ടുണ്ട്. അതിൽ ഈ പ്രതിബന്ധത്തിന്നു അനുഗുണമായി എത്രയോ കഥകൾ പറഞ്ഞിരിക്കുന്നു. ജഡ്ജുവിൻെറയും, യജ്ഞപശുവിൻെറയും കഥകൾ വളരെ ചമൽക്കാരത്തിൽ പറഞ്ഞിരിക്കുന്നു. ആസുരവാസനകളെകുറിച്ചു വളരെ വ്യക്തമായ് പറഞ്ഞിരിക്കുന്നു. ദൃഷ്ടാന്തമായും ചില കഥകൾ ചേത്തിരിക്കുന്നു, നിങ്ങൾ അതു വായിച്ചിട്ടില്ലെ?

ഭക്തൻ—ചെറുപ്പത്തിലെപ്പോഴൊ വായിച്ചിട്ടുണ്ട്. ഭഗവാൻ ഇപ്പോൾ പറഞ്ഞപ്പോളാണ് വിഷയഗൌരവം ഗ്രഹിപ്പാനിടവന്നതു്. മേലിൽ വായിക്കുന്നുണ്ട്."

28—9—47.

(46) 'വൃന്ദാവനം'

ഇന്ന് കാലത്ത് ഉത്തരദേശക്കാരനായ ഒരാൾ ഭഗവാനും ഒരു കത്തു കൊടുത്തു. "വൃന്ദാവനത്തിലെ ശ്രീകൃഷ്ണൻെറ സത്യസ്വരൂപം ദർശിച്ചാൽ എൻെറ കഷ്ടങ്ങൾ തീരുമൊ? ഭഗവാനെ ദർശിച്ച എൻെറ ഭാരമെല്ലാം അർപ്പിക്കണമെന്നാഗ്രഹമുണ്ട്" എന്നാണ് ആ കത്തിലെ സാരം. ഭഗവാൻ വായിച്ചുനോക്കി. "അതിന്നെന്താണ്. അങ്ങിനെ ചെയ്തുകൊള്ളു. ഭാരം ഭഗവാനിൽ അർപ്പിച്ചാൽ ഭഗവാൻ നോക്കിക്കൊള്ളും. ഇപ്പോൾ ആ ചിന്ത എന്തിനാണു നിങ്ങൾക്ക? എന്നരുളി.

ഭക്തൻ—ശ്രീകൃഷ്ണഭഗവാൻെറ സത്യസ്വരൂപം കാണ്മാൻ വൃന്ദാവനത്തിൽ പോകേണമൊ? എവിടെയിരുന്നു ധ്യാനിച്ചാലും മതിയൊ?"

ഭഗവാൻ—തൻെറ യഥാൎത്ഥം അറിഞ്ഞു താനെവിടെയിരുന്നാലും അവിടെയാണ് വൃന്ദാവനം. അല്ലാതെ എവിടെയോ വൃന്ദാവനം ഉണ്ടെന്ന്വെച്ച തേടിപോകേണ്ട ആവശ്യമില്ല. പോകേണം എന്ന് തീവ്രമായ അഭിലാഷമുണ്ടെങ്കിൽ പോകാമെന്നല്ലാതെ പോയില്ലെങ്കിൽ ലാഭമില്ല എന്ന നിബന്ധന ഒന്നുമില്ല.

"അഹമാത്മാ ഗുഡാകേശ! സർവ്വഭൂതാശയസ്ഥിതഃ।
അഹമാദിശ്ച മദ്ധ്യം ച ഭൂതാനാമന്ത ഏവച॥"

(ഭഗവൽഗീതാ)

എന്നതുപോലെ താൻ ഉള്ളിടിക്കിൽ വൃന്ദാവനം. താൻ ആരാണ്, തൻെറ സ്ഥിതി ഏതാണ് എന്നു വിചാരിച്ചു അറിയുന്നപക്ഷം താൻതന്നെ കൃഷ്ണനാകും. സകല വിഷയ വാസനകളും തന്നിൽ ലയിപ്പിക്കലാണ് ഭഗവാനിൽ ഭാരമർപ്പിക്കുക എന്നത്. അങ്ങിനെ ചെയ്താൽ പിന്നെ നമ്മുടെ ഭാരമെല്ലാം ഭഗവാൻെറതുതന്നെയാണ് എന്നു ഭഗവാൻ അരുളിച്ചെയ്തു.

ഒരു ശാസ്ത്രികൾ "സ്വാമി! ഗീതയിൽ; "വിവിക്തദേശസേവിത്വമരതിർജ്ജനസംസദി." എന്നു പറഞ്ഞിട്ടുണ്ടല്ലൊ. വിവിക്തദേശമെന്നാലെന്താണ്? എന്നു ചോദിച്ചു."

ഭഗവാൻ:—പരമാത്മാവല്ലാതെ വേറെ ഒന്നുമില്ലാതെയുള്ളതാണ് വിവിക്തദേശം 'അരതിർജ്ജനസംസദി' എന്നത് വിഷയാദികളിൽചേരാതെയിരിക്കയാണ്'. വിഷയങ്ങളാണ് ജനസമൂഹം. അങ്ങിനെയുള്ള ജനസമൂഹമില്ലാത്തതാണ് വിവിക്തദേശം."

ഭക്തൻ:—ഭഗവാനരുളിയ "വിവിക്തദേശം അപരോക്ഷമെന്നാണല്ലെ അത്ഥം? എന്നാൽ ഗുരൂപദിഷ്ടമാഗ്ഗാനുവത്തിയായ് വിവിക്തദേശത്തിൽ അതായത്, ജനങ്ങളില്ലാത്ത സ്ഥലത്തിൽ ഇരുന്നു സാധനചെയ്താലല്ലെ ആ അപരോക്ഷസ്ഥിതി ഉളവാകുക?" എന്നു ചോദിച്ചു.
ഭഗവാൻ—അതു ശരിതന്നെ. വാസുദേവമനനം മുതലായ ഗ്രന്ഥശ്രവണംകൊണ്ടൊ ഗുരുസാന്നിദ്ധ്യത്താലൊ

ശ്രവണമനനാദികളഭ്യസിച്ച്, പരോക്ഷജ്ഞാനം നേടി പിന്നെ സാധനകൊണ്ട് പരിപക്വചിത്തനായി അപരോക്ഷജ്ഞാനം സമ്പാദിക്കേണ്ടതാണ്. വിചാരധാരയിൽ അപരോക്ഷം എപ്പോഴുമുള്ളതാണ്. പ്രതിബന്ധങ്ങളാണ് പരോക്ഷം. ആ പ്രതിബന്ധങ്ങൾ നീക്കിക്കളയുകയല്ലാതെ അപരോക്ഷം ലഭിക്കുവാൻ പ്രയത്നിക്കേണ്ട ആവശ്യമില്ല. ഏതായാലും വസ്തുജ്ഞാനാർത്ഥമായ ശ്രവണാദികളും പ്രതിബന്ധനിവാരണാർത്ഥമായ ശ്രവണാദികളും ഒന്നുതന്നെ. ത്രിവിധപ്രതിബന്ധങ്ങൾ നീങ്ങിയവർ ചലനരഹിതമായ ദീപംപോലെയും, നിസ്തരംഗജലധിപോലെയുമിരിക്കുമെന്നുപറയാം. രണ്ടും സത്യമാണ്. തന്നെ താൻകാണുമ്പോൾ ചലനമററ ദീപംപോലെയും എല്ലാം താനായി കാണുമ്പോൾ നിസ്തരംഗജലധിപോലെയുമാണ്."

22—10—'47.

(46) 'സ്വാമിത്വം'

ശ്രീഭഗവാന്റെ ദേഹാരോഗ്യം ഈയിടെയായി കുറഞ്ഞുവരികയാണ്. ആഹാരം വേണ്ടത്ര കഴിക്കുന്നില്ലെന്നാണ് ഭക്തരുടെ അഭിപ്രായം. ഈ വർത്തമാനംകേട്ട് ഒരു ബങ്കാളിയുവതി ബങ്കളൂർക്കോവക്ക മുറിച്ചു ഉപ്പും മുളകുംചേർത്തി ഇന്നലെ ഉച്ചക്ക് കൊണ്ടുവന്നു. "ഭഗവാൻ വളരെ ക്ഷീണിച്ചിരിക്കുന്നു. ഇതുമാതിരി പഴങ്ങൾ വല്ലതും ഇടനേരത്തിൽ കഴിച്ചാൽ നന്നു എന്നു പ്രാർത്ഥിച്ചു. ഭഗവാൻ ചിരിച്ചുകൊണ്ട്, ആരാണ് ക്ഷീണിച്ചിരിക്കുന്നത്, നിങ്ങളൊ ഞാനൊ? എന്നു ചോദിച്ചു." ഭഗവാനാണ് എന്നു പറഞ്ഞു ആ അമ്മ. "ശരിതന്നെ; ദുക്കം

നോക്കിയാലറിയാം. വേണമെങ്കിൽ അതൊക്കെ നിങ്ങൾ തിന്നുകൊള്ളുക. ആ ശീലമൊക്കെ നമുക്കെന്തിന്? ഇന്നു കൊണ്ടുവന്നതിരിക്കട്ടെ, എനിക്കുകൊണ്ടുവരരുത് എന്നു പറഞ്ഞുംകൊണ്ട് രണ്ടു കഷണം എടുത്തുകഴിച്ചു. "ഇതാ ആ അമ്മ വളരെ മെലിഞ്ഞിരിക്കുന്നു. അവൾക്കു ധാരാളം കൊടുത്തു ബാക്കി നിങ്ങൾ കാഹരി ചെയ്തുകൊൾക എന്നു ഭഗവാൻ അരുളിച്ചെയ്തു. വേറെ ഒരാൾ ചോദിച്ചു: ഭഗവാൻ ഈയിടെയായി ആഹാരം വളരെ കുറച്ചിരിക്കുന്നുവല്ലോ? ഇങ്ങിനെയായാൽ എങ്ങിനെ?"

ഭഗവാൻ—"ഓ! ഹോ! ആരു പറഞ്ഞു നിങ്ങളോട്? എനിക്കുവേണ്ടത് ഞാൻ കഴിക്കുന്നു. അധികം തിന്നു ശരീരം പുഷ്ടിപ്പെടുത്തുന്നതെന്തിനാണ്? കൂടാതെ ശരീരത്തിൽ എന്തൊക്കയൊ രോഗങ്ങളുണ്ട്. ആഹാരം ജാസ്തി കഴിച്ചു ബലം കൂടിയാൽ രോഗത്തിന്നും ബലം കൂടും. ആവശ്യത്തിന്നുമാത്രം ഭക്ഷണം കഴിച്ചാൽ രോഗബലം കുറഞ്ഞുപോകും."

ഇടയിൽ വേറൊരാൾ—"രസം, മോര് കുടിക്കൽ കൂടി നിറുത്തിയിരിക്കുന്നുവല്ലോ എന്തിനാണത്?"

ഭഗവാൻ—"എന്തിനാണെന്നോ? വിളമ്പുന്ന സമയം നടക്കുന്ന ലക്ഷണം കണ്ടാൽ നിങ്ങൾക്കുതന്നെ മനസ്സിലാകും. ബക്കറ്റിൽ വലിയ 'കയ്യിൽ' ഇട്ടുകൊണ്ടു വരും. എന്റെ അടുത്തെത്തിയാൽ നിറയെ കോരി വിളമ്പും. അടുത്ത ഇലയിൽ നോക്കിയാൽ, പകുതി കോരി വിളമ്പി, അതിൽ പകുതി കയ്യിൽതന്നെ നിറുത്തും. അതു കാണുന്ന സമയം എന്റെ വയർ നിറഞ്ഞു മതി, എന്നു

തോന്നും. അതുകൊണ്ട് എനിക്കും കുറച്ച മതി, എന്നു വെച്ചു."

മററൊരു ഭക്തൻ— "അതു പോട്ടെ! പഴരസമെങ്കിലും കഴിച്ചുകൂടെ?"

ഭഗവാൻ—"തുടങ്ങി. ഓരോരുത്തരും ഇതേ വൎത്തമാനം. നമുക്കതൊക്കെ എങ്ങിനെ സാധിക്കും?"

അയാൾ—"അതെന്താണ് ഭഗവാൻ! ഇവിടെ എത്രയോ പഴങ്ങൾ വരുന്നല്ലോ ലഭിച്ചതനുഭവിക്കേണമെന്നു ഭഗവാൻതന്നെ അരുൾചെയ്യാറുണ്ടല്ലോ?"

ഭഗവാൻ—"ഓ! ഹോ! അനുഭവിക്കേണമെന്നു പറഞ്ഞത് അടുത്തിരിക്കുന്നവൎക്ക് കൊടുക്കാതെ അനുഭവിക്കേണമെന്നാണോ അൎത്ഥം?"

ഭക്തൻ—"അതിനെന്താണ്? എത്രയോ പഴങ്ങൾ വരുന്നു? എല്ലാവൎക്കും കൊടുത്തുതന്നെ കഴിക്കാമല്ലോ. അതിനെന്താണ്?"

ഭഗവാൻ—"ചിരിച്ചുകൊണ്ടു്, ശരിതന്നെ. എല്ലാവൎക്കും കൊടുക്കുവാനായി നമുക്കെന്തുണ്ട്, ഇവിടെ? സ്വാമിക്കു നൈവേദ്യം എന്നതുപോലെ, കാണിച്ചു എടുത്തു കൊണ്ടുപോകും കലവറയിൽ വെച്ചുപൂട്ടും. അവര് തന്നാൽ ഉണ്ട്. ഇല്ലെങ്കിൽ ഇല്ല. പൂട്ടും താക്കോലും കലവറക്കാരൻെറ സ്വാധീനം. അവരോടു ആരു ചോദിക്കും. ഇതുപോലെ ഓരോന്നിനും ഓരോ അധികാരികളുണ്ട്. നമുക്കു പ്രവൃത്തിയുമില്ല, സ്വാതന്ത്ര്യവുമില്ല. പക്ഷേ, ഒന്നുണ്ട്. ക്ഷേത്രത്തിലുള്ള ദൈവത്തിനേക്കാൾ അല്പം ഭേദം. ചിലവായതു കഴിച്ചു ബാക്കിയുള്ളതിൽനിന്നു

പത്തു പേക്ഷ വിളമ്പുമ്പോറം ഒരു കഷണം ഇവനും കിട്ടും. സ്വാമിത്വമെന്നാൽ ഇതൊക്കെയാണ്.'.

ഇതിന്നിടയിൽ ശിവാനന്ദൻ വന്നു. പതിനഞ്ചു ദിവസത്തിന്നുമുമ്പ് ആരോ പച്ചമുളക കൊണ്ടുവന്നിരിക്കുന്നു. അതിൽ കടുക്കയും, നാരങ്ങ, ഉപ്പു മുതലായവ ചേർത്തി ഇടിച്ചു ഗുളികപോലെ ഉണക്കിവെച്ചിരിക്കുന്നു. ആ ഉണക്കിയ ഗുളികകറം ഇന്നു കപ്പിയിലാക്കി കൊണ്ടുവന്നുതരട്ടെ! എന്ന് ശിവാനന്ദൻ ചോദിച്ചു. കഫത്തിന്നു നല്ലതാണെന്നു പറഞ്ഞു അതു ഭഗവാൻ കഴിക്കുക പതിവുണ്ട്.

പതിനഞ്ചു ദിവസമായും പ്രസ്ഥാപിക്കാതെ, ഇപ്പോറം ചോദിച്ചപ്പോറം, ഭഗവാൻ ചിരിച്ചുകൊണ്ട്, "ഓ! ഹോ! ഇപ്പോറം ഓമ്മവന്നുവൊ?" ശരി; ശരി; സ്വാമി ചോദിക്കുമൊ എന്ന് പരീക്ഷിക്കുകയായിരിക്കാം. ഒരു സമയം ചോദിച്ചാൽ "ഇതെന്തടാ! ഈ സ്വാമി എല്ലാം ചോദിക്കുവാനാരംഭിച്ചിരിക്കുന്നുവല്ലൊ എന്നും, സ്വാമിക്കു നമ്മളോടു സ്നേഹമുണ്ടോ ഇല്ലയൊ? നമ്മോടു സംസാരിക്കുമൊ, ഇല്ലയൊ? എന്താ ചെയ്യുന്നു എന്ന് നോക്കാം, എന്നൊക്കെ ചിലർ വിചാരിക്കുന്നു. എന്ത് ചെയ്യാം. ഇവരുടെയൊക്കെ സർട്ടിഫിക്കററ് വേണം നമുക്ക്. ഒന്നു നമസ്കരിച്ചാൽ മതി. അവർ പറയുന്നതൊക്കെ ഇവൻ കേറംക്കണം! സ്വാമിത്വമെന്നാൽ എന്തൊ സുഖമെന്നു കരുതുന്നു. ഇതാണ് സ്വാമിത്വം. സ്വാമിത്വം എന്നൊരു ഗ്രന്ഥം എഴുതിയാൽ നന്നായിരിക്കും" അപ്പോറം ആ ഭക്തൻ വിഷണ്ണനായി നിന്നു. ഭഗവാൻ ചിരിച്ചുകൊണ്ട്, "ഇതൊക്കെ യഥാൎത്ഥമല്ലെ?

സ്വാമി, നല്ല മെത്തയിൽ സോഫായിൽ സുഖമായിരിക്കുന്നു. അയാൾക്കെന്താണ് എന്ന് വിചാരിക്കുന്നവർ എത്രയോ പേരുണ്ട്. നമ്മുടെ പ്രാരബ്ധം നമുക്കറിയാം. അതിനാലാണ് സ്വാമിത്വം എന്നൊരു ഗ്രന്ഥം എഴുതിയാൽ കൊള്ളാം എന്ന് പറയുന്നത്. ഇവിടെ വന്നു അമ്പതു വഷജീവിതത്തിൽ നടന്ന സംഭവങ്ങൾ എല്ലാം എഴുതിയാൽ ഭാരതഗ്രന്ഥത്തോളം ഉണ്ടാകും. എഴുതുന്നവരാരെങ്കിലും ഉണ്ടെങ്കിൽ എഴുതാം എന്നരുളി. അപ്പോൾ ഒരു ഭക്തൻ അതാരാണെഴുതുക ഭഗവാനെ! എന്നു ചോദിച്ചു. ഭഗവാൻ—"അതിന്നാണൊ പ്രയാസം "അതെ, അതെ, ശരി; ശരി; എന്ന് പറഞ്ഞാൽ, സ്വാമിത്വമെന്ന് എല്ലാവക്കും അറിയുന്ന വിഷയമാണ്. എഴുതിയാലെന്താ? എന്നു പറഞ്ഞുകൊണ്ടെന്നെ നോക്കി. എഴുതുന്നതായാൽ എഴുതിക്കൊള്ളുക" എന്നരുൾചെയ്തു ഭഗവാൻ.

24—10—'47.

## (47) 'ലക്ഷ്യദൃഷ്ടി'

ഇന്നലെ ഒരു പെൺകുരങ്ങു ചെറിയ കുട്ടിക്കുരങ്ങിനെ വയററത്തടുപ്പിച്ചു, ഭഗവാൻെറ സോഫാക്കടുത്തുള്ള ജനലിൽ വന്നിരുന്നു. ഭഗവാൻ എന്തൊ വായിച്ചുകൊണ്ടിരിക്കയായിരുന്നു. അതിനെ കണ്ടില്ല. കുറച്ചു കഴിഞ്ഞപ്പോൾ, കിച്ച്, കിച്ച് എന്നതു ശബ്ദിച്ചു. പരിചാരകനായ ഒരാൾ അതിനെ ഓടിക്കുവാൻ ശ്രമിച്ചു. ഭഗവാൻ തിരിഞ്ഞുനോക്കി. "നില്ക്കു, നില്ക്കു, തൻെറ കുഞ്ഞിനെ ഭഗവാനെ കാണിക്കുവാൻ വന്നിരിക്കയാണ്. ഇവരൊക്കെയും കൊണ്ടുവന്നു കാണിക്കാറില്ലെ? അതിൻെറ കുഞ്ഞു

അതിന്നു വലുത്. നോക്കുവിൻ! എത്ര ചെറിയ കുട്ടി! എന്നുപറഞ്ഞു അതിനുനേരെ തിരിഞ്ഞു. "എന്താമ്മാ! എന്തെ! കുട്ടിയെ കൊണ്ടുവന്നിരിക്കുന്നുവൊ? നല്ലത്. എന്നു താലോലിച്ചുപറഞ്ഞു. അതിന്നു വാഴപ്പഴം കൊടുപ്പിച്ചു അയച്ചു.

ആഗസ്റ്റ് പതിനഞ്ചിന്നു സ്വാതന്ത്ര്യദിനമാകയാൽ ആശ്രമത്തിൽ പതാകോത്സവം നടത്തുവാനുള്ള ശ്രമമാണ്. സുവർണ്ണോത്സവസ്മാരകഹാളിൽ ഭഗവാൻ ഇരിക്കുകയാണ്. പതിനൊന്നു പന്ത്രണ്ടാം തീയ്യതികളിൽ ഭക്തന്മാരെല്ലാം അലങ്കാരശ്രമത്തിലാണ്. വാനരസൈന്യവും വന്നു പഴത്തിന്നുവേണ്ടി ലഹളകൂട്ടുകയാണ്. കൃഷ്ണസ്വാമി അവയെ ഓടിച്ചു. ഭഗവാൻ അതുകണ്ട്, "എന്താ അയ്യാ! പതിനഞ്ചാംതീയ്യതി അവക്കും സ്വാതന്ത്ര്യദിവസമാണ്, അടിച്ചോടിക്കരുത്. അവക്കും ബ്ഭോർവിരുന്നു കൊടുക്കണം. അറിയുമൊ?" എന്നരുളിച്ചെയ്തു. പതിനാലാം തീയ്യതി പതാക ഉയർത്തുവാനുള്ള ശ്രമത്തിൽ എല്ലാവരും അങ്ങോട്ടിങ്ങോട്ട് ഓടുകയാണ്. മുന്നെപോലെ വാനരസൈന്യം ഇടയിൽവന്നു ലഹള കൂട്ടുകയായി. ഒരാൾ അവയെ ഓടിച്ചു. ഭഗവാൻ—"ഓടിക്കരുതു, ഓടിക്കരുതു, അവക്കുമാത്രം സ്വരാജ്യം വന്നിട്ടില്ലെ? കടലയും, പൊരിയും കൊണ്ടുവന്നു വിരുന്നുകൊടുക്കുകയല്ലാതെ, ഓടിക്കരുതു എന്നു ചിരിച്ചുകൊണ്ടരുളിച്ചെയ്തു.

ഭക്തൻ:—സ്വാതന്ത്ര്യദിനം നാളയല്ലെ? ഇന്നു എന്തുണ്ട്? എന്നു പറഞ്ഞു. "നിങ്ങളൊക്കെ ഉത്സവാഘോഷം നടത്തുമ്പോൾ, അവർമാത്രം ഒന്നും ചെയ്യേണ്ടയൊ? അവരുടെ സന്നാഹത്തിൽ അവരും ഉണ്ട്, അതിനെന്താ?" എന്നുപറഞ്ഞു ഭഗവാൻ.

ഇങ്ങിനെ എന്തൊക്കെയൊ നടന്നിരിക്കുന്നു. ഭഗവാൻ ഹാളിൽ ഇരിക്കുമ്പോഠം; ഭക്തന്മാരപ്പിച്ച പഴങ്ങഠം ഒരു കൊട്ടയിൽ സോഫാതലഭാഗത്തിൽ അളമാറി ക്കടുത്തായിവെക്കുക പതിവുണ്ട്. പരിചാരകന്മാരാരെങ്കിലും അതിന്നു കാവലായുണ്ടാകും. അവർ ചില സമയം റേഡിയൊ കേട്ടുകൊണ്ടൊ കണ്ണടച്ചു ഉറങ്ങുകയൊ ചെയ്യും. ആ സന്ദർഭംനോക്കി വാനരവീരർ ആ കൊട്ടയിലെ പഴങ്ങഠം അപഹരിക്കും. കണ്ടവരാരെങ്കിലും അവയെ ഓടിക്കുമ്പോഠം ഭഗവാൻ ചിരിച്ചുകൊണ്ട് "ഇവര് ഒരേ ധ്യാനമഗ്നരായ് ഇരിക്കുമ്പോഠം അവർ അവരുടെ പ്രവൃത്തി നോക്കുന്നു. ആരെങ്കിലും ഒരാഠം നോക്കേണ്ടയോ? ഇവര് കൊട്ടയിൽവെക്കുന്നു, അവര് കുക്ഷിയിൽവെക്കുന്നു. അത്രയെ ഉള്ളൂ. ഇവര് ഗാനാമൃതപാനംകൊണ്ടു് മനം മറന്നിരിക്കുമ്പോഠം അവർ ഫലരസാസ്വാദനംചെയ്യുന്നു. നല്ലതല്ലയോ? എന്ന് അരുഠംചെയ്തു ഭഗവാൻ.

ഒരുനാഠം കാവലാഠം ഇല്ലാതപ്പോഠം ഇങ്ങിനെ നടന്നു. കാവലാഠം വന്നപ്പോഠം ഭഗവാൻ പറഞ്ഞു. എന്താണയ്യാ! നിങ്ങളാരും ഇല്ല. അതുകൊണ്ട് നിങ്ങളുടെ പ്രവൃത്തി അവര് നോക്കിക്കൊള്ളുന്നു. നിങ്ങഠംക്കു സഹായം ചെയ്യുകയല്ലെ? നിങ്ങഠം എന്നി അല്പം വിശ്രമിച്ചുകൊള്ളുക! മലയിലുള്ളപ്പോഠം, അവരാണ് എന്റെ അടുക്കൽ അധികസമയവും ഉണ്ടാകാറ്. നിങ്ങഠം ഇപ്പോഠം അവരെ ഓടിക്കുന്നു. അന്നു അവരുടെ രാജ്യഭരണമായിരുന്നില്ലേ? എന്നു ഭഗവാൻ അരുഠം ചെയ്യാറുണ്ടു്.

പുതിയ ഭക്തന്മാരാരെങ്കിലും പഴവുംകൊണ്ടുവരുമ്പോഴും, വാനരവീരന്മാർ വഴിയിൽനിന്നുതന്നെ തട്ടിപ്പറിക്കും. പ്രസാദമായി കിട്ടിയ പഴങ്ങൾ, ഭക്തന്മാർ അടുത്തു ഒളിച്ചുവെച്ചിരുന്നാൽ ഉപായത്തിൽ അതും വാനരർ തട്ടിയെഴുക്കും. അതു കണ്ടാൽ ഭഗവാൻ മന്ദഹസിച്ചുകൊണ്ട് "അവരുടെ ഓഹരിയാണ് അവരെടുക്കുന്നതു്. നീങ്ങൾക്കെന്തിനാണ് കോപം. അവരുടെതു്, 'ലക്ഷ്യദൃഷ്ടി'യാണ്. എങ്ങിനെയോ കണ്ടുപിടിക്കും. കണ്ണു ചിമ്മിട്ടിയാൽ മതി, എല്ലാവരും വന്നു അവരുടെ ഓഹരി അവരെടുത്തുകൊള്ളും. നമ്മളുടെ ദൃഷ്ടി സകലത്തിലും ചെല്ലുന്നു. അവക്കു ഇതിൽതന്നെയാണ് ദൃഷ്ടി.

"വേദാന്തഭാഷയിൽ ലക്ഷ്യദൃഷ്ടിക്ക്, വാനരദൃഷ്ടിയെ ഉപമാനമായി പറയാറുള്ളതു അതിന്നാണ്. ഗുരുവിന്റെ ദൃഷ്ടിഭാവത്തിൽ ശിഷ്യൻ വിഷയം ഗ്രഹിക്കേണ്ടതാണ്. അങ്ങിനെ ചെയ്തില്ലെങ്കിൽ ഫലം ലഭിക്കുമോ? എന്നു ഭഗവാൻ പറഞ്ഞു.

4—4—'48.

## (49) 'സാഷ്ടാംഗനമസ്കാരം'

ഇന്നു ഉച്ചതിരിഞ്ഞു മൂന്നു മണിക്കു നാലഞ്ചുവയസ്സുള്ള ഒരു ബാലൻ അമ്മയോടുകൂടി വന്നു ഭഗവാനെ നമസ്കരിച്ചു എഴുന്നീററിരുന്നു. ആ ബാലൻ നമസ്കരിച്ചുകൊണ്ടേയിരുന്നു. ഭഗവാൻ ചിരിച്ചുകൊണ്ടു്, അടുത്തുള്ളവരോടായി "അതാ നോക്കു! നമസ്കരിച്ചുകൊണ്ടിരിക്കുന്നു, ചെറിയ കുട്ടി, അവനെന്തറിയാം. എല്ലാവരും ചെയ്യുന്നതുകണ്ടു് അവനും തുടങ്ങിയിരിക്കുന്നു. നമസ്കാര

ത്തിന്നു ഉടനെ ഫലം കിട്ടേണം. അവന്നു വേണ്ടതു വാഴപ്പഴമാണ്. കൊടുത്താൽ നമസ്കാരം നിൎത്തും. ഉണ്ടെങ്കിൽ കൊടുക്കു" എന്നു കൊടുപ്പിച്ചപ്പോൾ, ഉടനെ ആ ബാലൻ അവിടെ ഇരുന്നു.

കുറച്ചു കഴിഞ്ഞപ്പോൾ വേറൊരാൾ വന്നു ഭഗവാന്നു സാഷ്ടാംഗനമസ്കാരം ചെയ്തു എഴുനീററതെയില്ല. സമീപത്തിലുള്ളവർ പിടിച്ചു എഴുനീല്പിച്ചു ഇരിക്കുവാൻ പറഞ്ഞു. അയാൾ പിന്നേയും തുടങ്ങി നമസ്കാരം. ഒടുവിൽ ഇരുന്നപ്പോൾ, ഭഗവാൻ സമീപസ്ഥരോടായി "നമസ്കാരമെന്നാൽ കൂടെക്കൂടെ നിലംപതിക്കലാണെന്നാണവരുടെ അഭിപ്രായം' എന്തു ചെയ്യാം? ആ യഥാൎത്ഥനമസ്കാരം മനോലയമാണ്" എന്നരുൾചെയ്തു ഭഗവാൻ.

ഭക്തൻ:—"സാഷ്ടാംഗ നമസ്കാരം എന്നാൽ എന്താണൎത്ഥം ഭഗവാനെ?

ഭഗവാൻ: – "സാ–അഷ്ട–അംഗനമസ്കാരമെന്നത്, കയ്യ്, രണ്ടു കാലു, രണ്ടു ഭുജം, രണ്ടു വക്ഷസ്ഥലം, ലലാടം ഇങ്ങിനെ എട്ട് അംഗങ്ങൾ ഭൂമിക്കുമീതെ പതിച്ചു നമസ്കരിക്കുകയാണ്. സാഷ്ടാംഗനമസ്കൃതിയുടെ ഭാവമെന്തെന്നാൽ, ഈ മണ്ണു മണ്ണിൽചേരുന്നു. "ഞാൻ, ഞാനായി ഇരിക്കുന്നു എന്നാണതിൻെറ താല്പൎയ്യമെന്നുവിചാരം ചെയ്തറിയേണ്ടതാണ്. അതറിയാതെ, വീണു വീണു നമസ്കരിച്ചതുകൊണ്ടു ഫലമില്ല.

വെറും നമസ്കാരത്താൽ എല്ലാം വശമാകേണമെന്നു വിചാരിക്കുന്നു. ആഗ്രഹിച്ചതെല്ലാം സ്വാമി സാധിപ്പിക്കണം. അവരുടെ മനസ്സറിഞ്ഞു നാം പ്രവൎത്തിക്കണം,

ആരെങ്കിലും നമസ്കരിച്ചാൽ ഇവന്നു ഭയമാണ്. അവക്ക് നാം വണങ്ങിയിരിക്കണം, അവര് പറഞ്ഞതൊക്കെ നാം കേൾക്കണം. അവരുടെ ആഗ്രഹങ്ങളെല്ലാം സാധിപ്പിക്കണം. കേട്ടോ! പണമൊ മററൊ ആണൊ കൊടുക്കുവാൻ നമസ്കാരംചെയ്താൽ നമ്മുടെമേൽ അധികാരമായി. നമുക്കുതന്നെ ഇത്ര കഷ്ടമുള്ളപ്പോൾ, ഈശ്വരന്നു എത്ര കഷ്ടമുണ്ടായിരിക്കണം പാവം! അവര് എത്ര ആളുകൾക്ക് വണങ്ങിയിരിക്കേണമൊ? എത്ര ആളുകളുടെ പ്രാത്ഥന കേൾക്കണം? നോക്കുവിൻ സ്വാമിത്വത്തിന്നുതന്നെ ഈവിധമുള്ളപ്പോൾ, ഈശ്വരന്റെ കഥ പറയേണമൊ ?

ആരെങ്കിലും നമസ്കരിക്കാതിരുന്നാൽ എനിക്കു പരമ സന്തോഷവും തൃപ്തിയുമാണ്. എന്തെന്നാൽ, നാം അവക്കു കടപ്പെടേണ്ടുന്ന ആവശ്യമില്ലല്ലൊ. ജ്ഞാനി ഒരിക്കലും നമസ്കാരവും, ആശീർവ്വാദവും ചെയ്യേണ്ടുന്ന ആവശ്യമില്ല. എന്തെന്നാൽ, അവരുടെ മനസ്സ എപ്പോഴും വണങ്ങിക്കൊണ്ടുതന്നെയിരിക്കുന്നു എന്നു പറയാം. നാം നമസ്കരിച്ചാൽ, സ്വാമി, നമസ്കരിച്ചില്ലല്ലൊ, ആശീർവ്വദിച്ചില്ലല്ലൊ, ഇതെന്തൊരു സ്വാമി, എന്ന് ചിലർ വിചാരിക്കുന്നതല്ലാതെ, വന്നവര് നമസ്കരിക്കുന്നതിന്നുമുമ്പായി, ജ്ഞാനി നമസ്കരിച്ചു ലയിക്കുന്നു; ആശീർവ്വാദവും അതുപോലെതന്നെ. സദാ മനസ്സ ലയിക്കുകയാണ് ആശീർവ്വാദം. ജ്ഞാനിയുടെ മനസ്സ എപ്പോഴും ലയത്തിൽതന്നെയാണ്. പിന്നെ ചെയ്യേണ്ടതാര്? ചെയ്യിക്കേണ്ടതാര്? സദാ ആശിർവ്വാദത്തിൽ ഇരിക്കുന്നു.

[ശ്രീഭഗവാൻ ഉള്ളുണന്ന വാക്യങ്ങൾ തിരിച്ചുംമറിച്ചും ഭക്തന്മാരെ ധരിപ്പിക്കുകയാണ്. പണ്ഡിതന്മാരും

ഉള്ളണന്നു ഈ വാക്കുകളിൽ ദോഷം കണ്ടുവരികയില്ലെന്നു ഞാൻ വിശ്വസിക്കട്ടെ! ഭഗവാൻെറ തിരുവായ്മൊഴിയിൽ ഒന്നും ഭേദംവരുത്താതെന്നു കരുതി, വാക്കുകളിൽ മാററരുത്തട്ടാതെ പകർത്തിയിരിക്കയാണ്. വല്ല പിഴകളും ഞാൻ എഴുതിയതിൽ ഉണ്ടെങ്കിൽ ക്ഷമിക്കേണമെന്ന് അപേക്ഷിച്ചുകൊള്ളുന്നു.]

8—4—'49.

(50) "മുക്തി എന്നാലെന്താണ്"

ഇന്നു ഉച്ചതിരിഞ്ഞു മൂന്നു മണിക്ക് ഒരു ആന്ധ്രയുവാവ്, വ്യസനത്തോടുകൂടി, ഭഗവാനെ സമീപിച്ചു, "സ്വാമീ! ഞാനൊന്നപേക്ഷിക്കുന്നു. അനുഗ്രഹിക്കണം. ബെങ്കളൂരിൽനിന്നു ആദ്യമായി വന്നിരിക്കയാണ്. മുക്തി ലഭിക്കുവാൻ എങ്ങിനെ ധ്യാനിക്കേണം. അതുളിചെയ്താലും? എന്നു പ്രാർത്ഥിച്ചു.

ഭഗവാൻ—ഇപ്പോൾ നിങ്ങൾ എന്താണ് ചെയ്യുന്നത്?

അയാൾ—"ഒന്നും ചെയ്യുന്നില്ല. അതുകൊണ്ടാണ് എങ്ങിനെ ധ്യാനം ചെയ്യേണമെന്ന് ചോദിക്കുന്നതു്."

ഭഗവാൻ—ധ്യാനം എന്തിനുവേണ്ടി ചെയ്യണം? മുക്തി എന്നത് എന്താണ്? നിങ്ങൾക്ക് എതിൽനിന്നാണ് നിവൃത്തിയുണ്ടാകേണ്ടത്? എന്തിനാണീവിചാരമുളവായത്?" പാവം! അയാൾ ഒന്നും പറയുവാൻ തോന്നാതെയിരുന്നു. ഏതൊ ഒരു ചാഞ്ചല്യം അയാളുടെ മുഖത്തിൽ സ്ഫുരിക്കുന്നുണ്ട്. ശ്രീഭഗവാൻ, അയാളെ കരുണ

യോടെ നോക്കി; മനസ്സിലുളവാകുന്നതെല്ലാം നീക്കംചെയ്താനായി, ഇഷ്ടദേവതയിൽ മനസ്സു നിർത്തി ധ്യാനിക്കുകയൊ, ഇല്ലെങ്കിൽ സ്വരൂപത്തിൽ മനസ്സു നിർത്തി, വിചാരം ചെയ്കയോ ചെയ്താൽ ക്രമത്തിൽ, മനസ്സിനെ ബാധിക്കുന്ന വിചാരങ്ങൾ പോയി, ധ്യാനം മാത്രമാകും. വേറെ ഒന്നും ചെയ്യേണ്ടുന്ന ആവശ്യമില്ല. സത്യവസ്തു തന്നെയാണ് ധ്യാനം; മുക്തി വേറെ ലഭിക്കേണമെന്നില്ല. വിചാരം കളകയാണ് മുക്തി. മനസ്സിനെ ഒരിടത്തിൽ നിർത്താനായിക്കൊണ്ടാണ് പ്രാണായാമാദി സാധനകൾ. പ്രാണായാമമെന്നത്, പുറമെ വിജൃംഭിക്കുന്ന മനസ്സിനെ (പ്രാണനെ) ഉള്ളിൽ ഒതുക്കുകയാണ്. വായു നിരോധം ചെയ്യുമ്പോൾ മനസ്സും ചലിക്കുകയില്ല. ജപതപാദികൾക്ക് മുമ്പു പ്രാണായാമം പറഞ്ഞിട്ടുണ്ട്. പ്രാണനെ നിരോധിച്ചാൽ അന്തർവിചാരം ഏർപ്പെടും. ഇഷ്ടദേവതാധ്യാനമായാലും, സ്വരൂപധ്യാനമായാലും, പ്രാണൻ തന്നിൽ തന്നെ ലയമാകും. ആവിധം അഭ്യസിച്ചുകൊണ്ടിരുന്നാൽ, ആ ധ്യാനം താനായിതീരും അപ്പോൾ ചെയ്യുന്നവനും, ചെയ്യിപ്പിക്കുന്നവനും എന്ന് രണ്ടുണ്ടാകയില്ല. എല്ലാം ഒരേ സ്വരൂപമായ്തീരും" എന്നരുൾചെയ്തു ഭഗവാൻ.

"ആ യുവാവ് അതെല്ലാം കേട്ടു ചിത്രപ്രതിമപോലെയിരുന്നു. ഭഗവാൻ-എല്ലാവരേയും നോക്കി, ഇതാ നോക്കു! ഈശ്വരനെന്നൊ, ആത്മാവെന്നൊ, പറഞ്ഞുകൊള്ളട്ടെ! അതു എപ്പൊഴും എവിടെയും, പ്രത്യക്ഷമായിട്ടുണ്ട്, എങ്കിലും കാണുന്നില്ല. തപസ്സുചെയ്തു എവിടെനിന്നൊ കൊണ്ടുവരേണമെന്നു കരുതുന്നു! എന്തുചെയ്യാം?

ഈശ്വരനിൽ നാമും, നമ്മിൽ ഈശ്വരനും ഇരിക്കുന്നു. അതറിയാതെ, ഈശ്വരൻ എവിടെ! എന്നന്വേഷിക്കുന്നു. "ഞാൻ" എന്ന ചെറിയ ഒരഹന്ത എഴുന്നേറ്റു ഇത്രയും പ്രവൃത്തി ചെയ്യുന്നു. അതിൻസാമർത്ഥ്യം നോക്കു! എന്നുപറഞ്ഞു വിരമിച്ചു.

12—4—'58

### (51) "ആദ്യസ്നാനവും, ആദ്യക്ഷൗരവും"

ഭഗവാൻ ഇരിക്കുന്ന സോഫായുടെ പിൻഭാഗം കെട്ടിയ രാമച്ചത്തട്ടിക്ക് കുളുത്ത ജലം തളിക്കുമ്പോൾ ഭഗവാന്റെ ദേഹത്തിലും പതിയാൻമാത്രം തളിച്ചു. ഭഗവാൻ ശരീരത്തിൽ തടവിക്കൊണ്ട് കുലുങ്ങി കുലുങ്ങി ചിരിച്ചു. ഏതോ പൂർവ്വസ്മരണയാൽ ഈവിധം പറഞ്ഞു. ഈ രാജ്യത്തുവന്നു, നാലുമാസംവരെ സ്നാനം ഉണ്ടായിരുന്നില്ല. അരുണാചലേശ്വരാലയപ്രാകാരത്തിൽ ഉള്ളപ്പോൾ ഒരു ദിവസം പൊന്നുസ്വാമി എന്നൊരു ഭക്തന്റെ ഭാര്യ വന്നു എന്നെ അമാന്തമായി വലിച്ചിഴച്ചിരുത്തി. ചീനിക്കായ്പൊടിയും എണ്ണയുംകൊണ്ടു് തലയെല്ലാം തേച്ചു സ്നാനം ചെയ്യിപ്പിച്ചു. അവര് കൂടെക്കൂടെവന്നുപോകുന്നവരാണ്. അന്നും അതുപോലെ വന്നവരാണെന്നാണ് കരുതിയത്. വരുമ്പോൾതന്നെ എല്ലാം തെയ്യാറാക്കിയാണ് വന്നത്. അതായിരുന്നു ഇവന്റെ ആദ്യസ്നാനം."

ഭക്തൻ—അതിൽപിന്നെ ദിവസേന സ്നാനം ചെയ്യാറുണ്ടോ?

ഭഗവാൻ—സ്നാനമെവിടെ? ചെയ്യിപ്പിക്കുന്നതാരാണ്? ചെയ്യുന്നതാരാണ്? അതിൽപിന്നെ ഒന്നരവർഷം കഴിഞ്ഞു. ഗുരുമൂർത്തത്തിൽ കുറച്ചുകാലമിരുന്നിരുന്നു. അവിടെ അധികം ജനക്കൂട്ടമില്ല. അതുകൊണ്ടധികം ഉപദ്രവമുണ്ടായിരുന്നില്ല. 'മീനാക്ഷി' എന്നൊരമ്മ എപ്പോഴെങ്കിലും ആഹാരം കൊണ്ടുതന്നിരുന്നു. ആ അമ്മ ഒരു നാൾ ഒരു പാത്രം കൊണ്ടുവന്നു വെള്ളം കാച്ചുന്നതു കണ്ടു. എന്തിനോ എന്നു വിചാരിച്ചു. ഒരു കൊട്ടയിൽ നിന്നു എണ്ണ, ചീനിക്കാപൊടി മുതലായവയും എടുത്തു "സ്വാമീ! വരുവിൻ" എന്നു വിളിച്ചു. ഞാൻ പോയില്ല. ആ അമ്മ ഒരുക്കംകൂട്ടിവന്ന ദിക്കിൽ വെറുതെ വിടുമോ? തോളിൽ പിടിച്ചുവലിച്ചിരുത്തി. എണ്ണയും ചീക്കായും തേച്ചു സ്നാനം ചെയ്യിച്ചു ജടകെട്ടിയ തലനാർ വിടർത്തിയപ്പോൾ സിംഹരോമംപോലെ ആടിത്തുടങ്ങി. അതു രണ്ടാം സ്നാനം. അതിൽപിന്നെ പഴനിസ്വാമി (ഒരു മലയാളി) വന്നശേഷം എങ്ങിനെയൊ കഴിഞ്ഞുകൂടി.

"ഈ വിഷയം ചരിത്രത്തിൽ ഇല്ലല്ലൊ എന്നു പറഞ്ഞു ഒരാൾ

ഭഗവാൻ—"ഇല്ല, എന്തുകൊണ്ടോ അന്നു ആരും എഴുതീട്ടില്ല. ക്ഷൌരവും അതുപോലെയാണ്. ആദ്യ ക്ഷൌരം ചരിത്രത്തിൽ ഉണ്ടല്ലോ. രണ്ടാംക്ഷൌരം ഒന്നരകൊല്ലം കഴിഞ്ഞപ്പോളാണ്. തലമുടി ഒരു കൊട്ട യുന്നിയപോലെ ആയി. അതിൽ ചെറുകല്ലുകളും, പൊടികളും മണ്ണും ഇലകളും നിറഞ്ഞുകിടക്കുന്നു. ശിരസ്സു വല്ലാത്ത ഘനം. വളരെ നീണ്ട നഖങ്ങളും എല്ലാംകൂടി ഒരു ഭീബ

സ്വരൂപമെടുത്തിരിക്കുന്നു. ചിലരൊക്കെക്കൂടി നിർബ്ബന്ധിച്ച മൊട്ട അടിച്ചപ്പോൾ, തലയുണ്ടോ എനിക്ക് എന്നു സംശയമായി. അങ്ങോട്ടുമിങ്ങോട്ടും തല ആട്ടി നോക്കി. ഹാ! ഉണ്ട് എന്നറിഞ്ഞു. അത്ര ഭാരം കുറഞ്ഞിരിക്കുന്നുവെന്നു പറയണം.

ഒരാൾ — ഇതു ഒന്നരകൊല്ലത്തോളം ആരും നിർബ്ബന്ധിച്ചില്ലേ?

ഭഗവാൻ — ഓ! പ്രയത്നിച്ചിരുന്നു. സുബ്രഹ്മണ്യശാലാലയത്തിൽ ഇരിക്കുമ്പോൾ, ഇപ്പോൾ വക്കീലായിരിക്കുന്ന നീലകണ്ഠയ്യരുടെ പിതാമഹൻ നീലകണ്ഠയ്യർ എന്റെ അടുക്കൽ പതിവായി വരാറുണ്ട്. ഉത്തമഭക്തനാണ്. ഒരു ദിവസം ക്ഷൌരപ്രയത്നത്തിൽ വന്നു ദൂരത്തിൽ നിന്നുകൊണ്ടിരുന്നു. സാധാരണ വന്നാൽ അടുത്തു വന്നിരിക്കുക പതിവുണ്ട്. എന്തിനോ വന്നതായിരിക്കുമെന്ന് കരുതി ഞാൻ കണ്ണടച്ചിരിക്കയാണ്. പിൻപുറത്തിൽനിന്ന് 'ടഫ്, ടഫ്' എന്ന ശബ്ദംകേട്ടു കണ്ണുകൾ തുറന്നു നോക്കിയപ്പോൾ, ക്ഷൌരക്കാരൻ കത്തി അണക്കുകയാണ്. മിണ്ടാതെ എഴുന്നീറ്റു അവിടംവിട്ടു പോയി. അദ്ദേഹം എനിക്കിഷ്ടമില്ലെന്ന് മനസ്സിലാക്കി നിർബ്ബന്ധിച്ചില്ല.

പൊന്നുസ്വാമി ഭാര്യ മീനാക്ഷിഅമ്മ മാത്രം സ്നാനം ചെയ്യാതെ വിട്ടില്ല. തോളിൽ പിടിച്ചു വലിച്ചാൽ എന്തു ചെയ്യും? എന്നരുളി........ "അവൾക്ക ഭഗവാനെ ഒരു മകനായി തോന്നിയിരിക്കും" എന്നുപറഞ്ഞു ഞാൻ.

ഭഗവാൻ—"അതെ, അതെ ക്ഷേത്രത്തിൽ മരത്തിൻകീഴെയിരിക്കുമ്പോൾ എനിക്കു ഒരു സംഭവമുണ്ടായി. ന്ദരായത്രു; ഇരുപതു വയസ്സു പ്രായമുള്ള ഒരു ദേവദാസി (വേശ്യാസ്ത്രീ) അരുണാചലക്ഷേത്രത്തിൽ നാട്യത്തിന്നായി വന്നുപോയ്ക്കൊണ്ടിരിക്കെ ഒരു ദിവസം എന്നെക്കണ്ടു. അപ്പോൾതന്നെ എന്നിൽ ഭക്തിയും, തന്റെ വൃത്തിയിൽ വിരക്തിയും ഉളവായി. വീട്ടിൽചെന്നു, ആ ബ്രാഹ്മണസ്വാമിക്കു 'ഭിക്ഷാ' കൊടുക്കാതെ ഞാൻ ഭക്ഷിക്കയില്ല എന്നു് അമ്മയോടു പിടിവാശം പിടിച്ചു. "ശരി എന്നു പറഞ്ഞു ആ അമ്മ നിത്യഭിക്ഷ തരിക പതിവായി. ഇവനെ, കണ്ണുകൾ തുറക്കുകയൊ വിളിച്ചാൽ വിളി കേൾക്കുകയൊ ചെയ്യാതെ ഏകനിഷ്ഠയിൽ ആയിരിക്കും ഉണ്ടാകുക. ആരെയെങ്കിലും സഹായത്തിനുകൂടി ഏതു പ്രകാരത്തിലെങ്കിലും വലിച്ചിഴച്ചു് ഇരുത്തിതിന്നിക്കും" ഈവിധത്തിൽ നിത്യം ഈ പ്രവൃത്തി സാധ്യമല്ല എന്നു് അമ്മ എത്ര ബോധിപ്പിച്ചാലും മകൾ അനുസരിക്കയില്ല. "നിനക്കു ചെറുപ്രായം, സ്വാമിയും യുവാവു്. പിടിച്ചുവലിച്ചിഴച്ചാലല്ലാതെ സ്വാമി അനങ്ങുകയില്ല. എന്നൊക്കെ അമ്മ പറഞ്ഞുനോക്കി. ആ കുട്ടിയുടെ പേര് രത്നമ്മ എന്നാണ്. പിന്നീടു രത്നമ്മ തന്റെ അമ്മാമന്റെ മകനെ കൂട്ടുകൂട്ടി ഭിക്ഷ തരിക പതിവായി. കുറെക്കഴിഞ്ഞപ്പോൾ ഏയാളുടെ ബന്ധുക്കൾ അതു അപമാനമായി തോന്നി ഏവനെ അയക്കാതിരുന്നു രത്നമ്മ തന്റെ വ്രതം മുടക്കാൻ ഭാവമില്ല. ഒടുവിൽ വയസ്സായ അമ്മതന്നെ ഇനി

കാര്യം ഏററെടുത്തു വയസ്സായതിനാൽ തൊടുന്നതിൽ കുററമില്ലെന്നു കരുതി, പിടിച്ചെഴുനില്പിച്ചു ഭക്ഷണം തന്നുകൊണ്ടിരുന്നു. ആ കിഴവിയും പരഗതി പ്രാപിച്ചു. ഞാനും ആ സ്ഥലം വിട്ടുപോയി. ദൂരത്തിൽ വരാൻ സാധിക്കാത്ത രത്നമ്മക്ക് വ്രതം മുടക്കേണ്ടിവന്നു.

വേശ്യാവൃത്തി ഉപേക്ഷിച്ചു ഒരു ഭർത്താവോടുകൂടി തന്നെ രത്നമ്മ കാലംകഴിച്ചു. ജാതി ഏതായാലെന്താണ്. പരിശുദ്ധവും തീവ്രവൈരാഗ്യവും നിറഞ്ഞ ഒരു ഭക്തയാണ് രത്നമ്മ. പാവം! ഒരു മകളുണ്ടായി രത്നമ്മക്ക്. വേശ്യാവൃത്തി വേണ്ടെന്നുവെച്ചു കല്യാണം കഴിപ്പിച്ചു, എന്നരുളിച്ചെയ്തു ഗംഗാസ്വരത്തിൽ ഭഗവാൻ.